# മലങ്കരസഭ

പുസ്തകം 16. 1962 ഒക്ടോബർ. ലക്കം 12.



**ഞങ്ങളുടെ പിതാവായ മാർ ഗ്രീഗോറിയോസേ, ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ.**

"തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാകുന്നു." സങ്കീ. 116: 15

"ജീവിച്ചിരുന്നു് എന്നിൽ വിശ്വസിക്കുന്നവനാരും ഒരുനാളും മരിക്കയില്ല." യോഹ. 11: 26

## വിഷയവിവരം



## വിശേഷദിവസങ്ങൾ

**1962 ഒക്ടോബർ 16 മുതൽ നവംബർ 15 വരെ**

ഒക്ടോ. 18. മാർ ലൂക്കോസ് എവൻഗേലിസ്ഥായുടെ ഓർമ്മ.

20. മാർ ബസ്സേലിയോസ് മപ്രിയാനായുടെ ഓർമ്മ (കണ്ടനാട്)

21. സ്ലീബാപ്പെരുനാളിനു ശേഷം 6-ാം ഞായറാഴ്ച.

23. ഹല്ലായുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.

28. സ്ലീബാപ്പെരുനാളിനുശേഷം 7-ാം ഞായറാഴ്ച.

നവം. 2. പരിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പെരുനാൾ (പരുമല സിമ്മനാരി) കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (ആലുവാ സിമ്മനാരി)

4. കൂദോശ് ഈത്തോ ഞായറാഴ്ച.

11. ഹൂദോസ് ഈത്തോ ഞായറാഴ്ച.

13. സ്വർണ്ണ നാവുകാരനായ മാർ ഈവാനിയോസിൻെറ ഓർമ്മ.

14. മാർ പീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.

## "മലങ്കരസഭ" പുതിയ വർഷത്തേക്കു്

അടുത്ത നവംബറിൽ "മലങ്കരസഭ"യുടെ 17-ാം പുസ്തകം ആരംഭിക്കുന്നു. പുതിയ വർഷത്തിൽ ഇപ്പോഴത്തെ വരിക്കാർ ഓരോരുത്തരും കുറഞ്ഞപക്ഷം ഓരോ പുതിയ വരിക്കാരെ നേടുക. വരിക്കാരായി ചേരാൻ ആഗ്രഹിക്കുന്നവർ ഈ മാസം 30-ാംനു-ക്കകം ഈ ആഫീസിൽ അറിയിക്കേണ്ടതാണ്.

ന്യൂസ് പ്രിൻെറിൻെറ വില വർദ്ധിച്ചിരിക്കുന്നു. തപാൽചെലവു്, അച്ചടിക്കൂലി മുതലായ ഇനങ്ങളിലും പ്രതിമാസം ഗണ്യമായ തുക ചെലവുണ്ടു്. ഇവ വരിസംഖ്യകൊണ്ടു വേണമല്ലോ നടന്നുപോകുവാൻ. അതിനാൽ വരിസംഖ്യ മുൻകൂറായി അയച്ചുതരണമെന്നു് എല്ലാ വരിക്കാരോടും താഴ്മയായി അപേക്ഷിക്കുന്നു.

ലേഖനങ്ങൾ തലേ മാസം 15-ാം തീയതിക്കകമായും വാർത്തകൾ 25-ാം തീയതിക്കകമായും പത്രാധിപർക്കു കിട്ടത്തക്കവണ്ണം അയച്ചുകൊടുക്കേണ്ടതാണ്.

ആർക്കെങ്കിലും അതാതുമാസം 15-ാംനു-ക്കകം മാസിക കിട്ടാത്തപക്ഷം ആഫീസിൽ അറിയിക്കേണ്ടതാകുന്നു.

മാനേജർ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 16 | 1962 ഒക്ടോബർ | ലക്കം 12 |
| --- | --- | --- |

പത്രാധിപ ലേഖനങ്ങൾ.

## വത്തിക്കാൻ സുന്നഹദോസ്

ഈ ഒക്ടോബർ 11–ാംനു- വത്തിക്കാനിൽ വച്ചു നടക്കുന്ന റോമൻകത്തോലിക്കാസഭയുടെ സാർവ്വത്രിക സുന്നഹദോസു പ്രസ്തുത സഭയെ സംബന്ധിച്ചിടത്തോളം ഈ നൂററാണ്ടിലെ ഏററം പ്രധാനപ്പെട്ട സംഭവമായിട്ടത്രേ പരിഗണിക്കപ്പെടേണ്ടതു്. സുന്നഹദോസിൽ പങ്കെടുക്കുന്ന മേലദ്ധ്യക്ഷന്മാരുടെയും സന്യാസസമൂഹാദ്ധ്യക്ഷന്മാരുടെയും ബാഹുല്യത്തിൽ, ഇതിനു കീഴിൽ നടന്നിട്ടുള്ള എല്ലാ സുന്നഹദോസുകളെയും ഇതു് അതിശയിക്കുന്നു. ഇതര സഭകളെയും നിരീക്ഷണാർത്ഥം ഇതിലേക്കു ക്ഷണിച്ചിട്ടുണ്ടു് എന്നുള്ളതു് ഈ സുന്നഹദോസിൻെറ ഒരു പ്രത്യേകതയത്രേ. ഇന്നു ക്രൈസ്തവ സഭകളെ പൊതുവേ അഭിമുഖീകരിക്കുന്ന വിവിധ പ്രശ്നങ്ങളുടെ നേരേയുള്ള ക്രൈസ്തവലോകത്തിൻെറ സമീപനം എതു പ്രകാരമായിരിക്കണം എന്നതിൽ ആവുന്നതു ഏകീഭാവത്തോടു കൂടിയ നിർണ്ണായകമായ ഒരു നിലപാടു സ്വീകരിക്കുന്നതിനും ഭിന്നിച്ചു നില്ക്കുന്ന ക്രൈസ്തവവിഭാഗങ്ങൾ തമ്മിൽ യോജിക്കുന്നതിനോ അതല്ലാത്തപക്ഷം ഇപ്പോഴത്തെക്കാൾ കൂടുതൽ തമ്മിൽ തമ്മിൽ അടുക്കുന്നതിനോ ഉള്ള സാദ്ധ്യതയെപ്പററി ആരായുന്നതിനും വത്തിക്കാൻ സുന്നഹദോസു യത്നിക്കുമെന്നുള്ള പ്രതീക്ഷയാണു് അനേകർക്കുമുള്ളതു്. ഏതാനും മാസങ്ങൾക്കു മുമ്പു് കാൻറർബറി ആർച്ചുബിഷപ്പും ഇപ്പോഴത്തെ മാർ പാപ്പാ തിരുമേനിയും തമ്മിൽ നടന്ന കൂടിക്കാഴ്ചയും ഈ സംഗതിയിൽ വെളിച്ചം വീശുന്നതാണു്.

സഭകളുടെ യോജിപ്പിനുവേണ്ടി ഇക്കാലത്തു് എല്ലാ ക്രിസ്തീയ വിഭാഗങ്ങളും ഒരുപോലെ ആഗ്രഹിക്കുന്നു. അതിൻെറ ഉദാഹരണങ്ങളത്രേ കഴിഞ്ഞവർഷം അഖില ഓർത്തഡോക്സു് സഭാ പ്രതിനിധികൾ ചേർന്നു ഗ്രീസിൽ–റോഡ്സിൽ–വച്ചു നടത്തപ്പെട്ട ഓർത്തഡോക്സു് സഭകളുടെ സമ്മേളനവും, ന്യൂഡൽഹിയിൽ വച്ചു നടത്തപ്പെട്ട അഖിലലോക സഭാസമ്മേളനവും അതേ തുടർന്നു വിവിധ ഓർത്തഡോക്സു് സഭാ പ്രതിനിധികളുടെ ചരിത്രപ്രസിദ്ധമായ മലങ്കരസഭാ സന്ദർശനവും.

സഭകളുടെ ഐക്യം എല്ലാവരും ആഗ്രഹിക്കുന്നുവെങ്കിലും അതിൻെറ പ്രായോഗികതയിൽ ഉള്ള പ്രതിബന്ധങ്ങൾ നിസ്സാരങ്ങളല്ല. പൊതുവേ പറഞ്ഞാൽ വിശ്വാസപരമായ വ്യത്യാസവും അധികാരമോഹവുമാണു് ഐക്യതയുടെ വഴിത്താരയിലുള്ള ഇടർച്ചക്കല്ലും തടങ്കൽപാറയും. ഇവയ്ക്കു പരിഹാരമുണ്ടാക്കത്തക്കവണ്ണമുള്ള പരസ്പര സമീപനം എവ്വിധമായിരിക്കണം എന്നതിനെപ്പററി നിശ്ചിതമായ രൂപം ക്രൈസ്തവ നേതാക്കന്മാരുടെ ഇടയിൽ ഇനിയും ഉണ്ടായിക്കഴിഞ്ഞിട്ടില്ല. അധികം വിദൂരമല്ലാത്ത ഒരു ഭാവിയിൽ ഓർത്തഡോക്സു് സഭകളുടെ യോജിപ്പു കൈവരുത്തുവാൻ സാധിക്കുമെന്നുള്ള ഒരു ശുഭപ്രതീക്ഷയാണു തദർത്ഥം പ്രവർത്തിക്കുന്നവർക്കുള്ളതു്.

പരസ്പരം കുററം പറയുകയും സ്വയം നീതീകരിക്കുകയും ചെയ്യുന്ന ഒരു രീതി തലമുറകളായി സഭാവിഭാഗങ്ങളിൽ കടന്നുകൂടിയതാണു് വിടവുകൾ വർദ്ധിക്കുന്നതിനു പ്രേരകമായിരുന്നിട്ടുള്ളതു്. നേരേമറിച്ചു് അഭിപ്രായത്തിലും വിശ്വാസത്തിലും ആചാരാനുഷ്ഠാനങ്ങളിലും വ്യത്യാസങ്ങളുണ്ടെന്നിരിക്കിലും തമ്മിൽ തമ്മിൽ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന ഒരു രീതി ഉണ്ടായിരുന്നെങ്കിൽ വിടവുകൾ ക്രമേണയെങ്കിലും നികത്തപ്പെട്ടേനേ. അഖിലലോകസഭാകൗൺസിലിൻെറ ആവിർഭാവത്തോടുകൂടി പരസ്പരം ആദരിക്കാനുള്ള ഒരു മനസ്സു് ഏറക്കുറെ വന്നിട്ടുണ്ടു് എന്നു പറയാം. ഈ മനസ്സു് ഇതിനുമുമ്പു് റോമൻ കത്തോലിക്കാ സമുദായത്തിൽ പൊതുവേ എത്രമാത്രം പ്രദർശിതമായിട്ടുണ്ടു് എന്നു ഞങ്ങൾക്കറിഞ്ഞു കൂടാ. എന്നാൽ നമ്മുടെ ഈ നാട്ടിലെ സ്ഥിതി പറകയാണെങ്കിൽ ഇങ്ങനെ ഒരു മനോഭാവം റോമൻകത്തോലിക്കാ സഭാ

പ്രചാരകരിൽ കാണപ്പെട്ടിട്ടില്ല എന്നു മാത്രമല്ല, ഇതര സമുദായങ്ങളെ സ്ഥാനത്തും അസ്ഥാനത്തും ആവുന്നത്ര അപഹസിക്കുന്ന ഒരു രീതിയാണു അവരിൽ കണ്ടുവരുന്നതു്. മററുള്ളവരിലുള്ള നന്മയെ കാണാനുള്ള ഒരു കഴിവു് എല്ലാവരിലുമുണ്ടായിരിക്കേണ്ടതല്ലയോ?

പണത്തിൻെറയും പ്രതാപത്തിൻെറയും കാര്യത്തിൽ ഇന്നുള്ള സകല ക്രൈസ്തവസഭകളെയുംകാൾ മികച്ചതാണു റോമാസഭ എന്നു സമ്മതിക്കാം. എന്നാൽ ആ സഭയുടെ ഇദ്ദിക്കിലെ ഇതര ക്രൈസ്തവസമുദായങ്ങളുടെ ഇടയിലുള്ള “വേദപ്രചാരവും” അവയെയാണു മുഖ്യമായി ആശ്രയിച്ചിരിക്കുന്നതു്. ഇൻഡ്യയിൽ ലക്ഷക്കണക്കിനുള്ള വിജാതികളെ ക്രിസ്തുവിങ്കലേക്കു് ആദായപ്പെടുത്തുന്നതിനുള്ള പരിശ്രമങ്ങളെക്കാൾ കൂടുതലായി നടക്കുന്നതും ഇവിടത്തെ ക്രൈസ്തവരെ ‘റീത്തീ’കരിക്കുന്നതിനുള്ള സംരംഭങ്ങളാണു്. തദർത്ഥം നടത്തപ്പെടുന്ന പ്രസംഗങ്ങളിലായാലും രചിക്കപ്പെടുന്ന പുസ്തകങ്ങളിലായാലും ആ അഹന്തയുടെയും പരിഹാസത്തിൻെറയും ശബ്ദമാണു മുഴങ്ങിക്കേൾക്കുന്നതു് എന്നു വളരെ ദൗർമ്മനസ്യത്തോടെയെങ്കിലും പറയാതിരിക്കാൻ നിവൃത്തിയില്ല.

റോമാ മാർ പാപ്പായുടെ പരമാധിപത്യവും അപ്രമാദിത്വവുമാണു് ഇതര ക്രൈസ്തവരെ കേൾപ്പിക്കുന്നതിനുള്ള അവരുടെ ‘സുവിശേഷം’. ഇവ പത്രോസിനുണ്ടായിരുന്നു എന്നാണു് അവർ പഠിപ്പിക്കുന്നതു്. എന്നാൽ ഈ പഠിപ്പിക്കൽ വി: വേദപുസ്തകമോ പാരമ്പര്യമോ അടിസ്ഥാനപ്പെടുത്തി സ്ഥാപിക്കുവാൻ ഇനിയും അവർക്കു സാധിച്ചിട്ടില്ല. വി: പത്രോസിനെപ്പററി പറഞ്ഞാൽ ആ അപ്പോസ്തോലൻ പ്രമാദരഹിതനായ ഒരാളായിരുന്നു എന്നു വി: വേദം സാക്ഷിക്കുന്നില്ല, എന്നല്ല ചഞ്ചലപ്രകൃതിയുമായിരുന്നു എന്നു കാണാം. താൻ പശ്ചാത്താപികൾക്കു മാതൃകയുമാണു് എന്നു വി: വേദപുസ്തകം നമ്മെ ഗ്രഹിപ്പിക്കുന്നു. ആകമാന സഭയുടെ ഭരണാധികാരി പത്രോസു് ആയിരുന്നു എന്നു് അദ്ദേഹത്തിൻെറ എഴുത്തുകളിലെങ്ങും കാണുന്നില്ല. അതിപ്രധാന അപ്പോസ്തോലന്മാരെക്കാൾ ഞാൻ ഒട്ടും കുറഞ്ഞവനല്ലഎന്നു വി: പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു് ഒന്നിലധികം പ്രാവശ്യം പ്രബോധിപ്പിക്കയും താനാണു് അവരുടെ പിതാവെന്നും ആ നിലയിൽ അവർ തൻെറ അനുകാരികൾ ആയിരിക്കണമെന്നു് അവരെ സൂക്ഷ്മപ്പെടുത്തുകയും ചെയ്യുന്നു. (2 കോരി 11: 5 12: 11, 1 കോരി 4: 14–16) അപ്പോസ്തോലന്മാർ സുവിശേഷംഅറിയിച്ചിടങ്ങളിലൊന്നും വി: പത്രോസിനെ പ്രസംഗിച്ചതായി അറിയപ്പെട്ടിട്ടില്ല. പക്ഷെ ഈ ലേഖനവിഷയമതല്ലാത്തതിനാൽ ആ ഭാഗം ഇവിടെ വിടുന്നു.

ലോകത്തെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവരുകയും ദൈവവിരുദ്ധങ്ങളായ പ്രവണതകളെ ദൈവികമായി അഭിമുഖീകരിക്കുകയും ചെയ്യുന്നതിനു് കർത്താവു സ്വീകരിച്ചതും താൻ ഉപദേശിച്ചു തന്നിട്ടുള്ളതുമായ യഥാർത്ഥ സ്നേഹത്തിൻെറയും ത്യാഗപൂർവ്വമായ, സേവനത്തിൻെറയും മാർഗ്ഗമാണു ക്രൈസ്തവസഭകളും സ്വീകരിക്കേണ്ടതു്. “നിങ്ങളിൽ മഹാനാകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകണം. നിങ്ങളിൽ ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ദാസൻ ആകണം”. ശിഷ്യന്മാരുടെ ഇടയിലെ അധികാരക്കൊതിയും നേതൃവാഞ്ഛയും കണ്ടിട്ടു കർത്താവു കല്പിച്ചതിതാണു്. ഗുരുവും കർത്താവുമായ താൻ ഒരു അടിമയെപ്പോലെ അവരുടെ കാലുകൾ കഴുകിത്തുടച്ചു; നിങ്ങളും തമ്മിൽ തമ്മിൽ ഇപ്രകാരം ചെയ്‌വിൻ എന്നു് ഉപദേശിച്ചു. തൻെറ അപ്പോസ്തോലന്മാരുടെ പിൽകാലജീവിതം അതിൻ പ്രകാരമായിരുന്നു. ഈ ഉപദേശവും ഈ പ്രവൃത്തിയും നാം അനുസരിക്കുകയും അനുകരിക്കുകയും ചെയ്യുകയത്രേവേണ്ടതു്. ഇതല്ലാതെ പണത്തിൻെറയും ഭൗതിക പ്രതാപത്തിൻെറയും കൊടുമുടിയിൽ കയറിനിന്നുകൊണ്ടു് “ആളുപിടുത്തം” നടത്തിയാൽ അതുകൊണ്ടു ലഭിക്കുന്ന പ്രയോജനം സ്ഥായിയായിരിക്കയില്ല. നമ്മുടെ ഈ നാട്ടിൽ ഓർത്തഡോക്സുകാരെയും മററും ‘മാനസാന്തര’പ്പെടുത്തി “റീത്തീ”കരിക്കുമ്പോൾ അതിൽ എത്രയോ മടങ്ങു കൂടുതലായി ആളുകൾ—പട്ടക്കാരും ജനങ്ങളും—റോമാസഭയുടെ തറവാടു് എന്നു പറയപ്പെടാവുന്ന പാശ്ചാത്യ രാജ്യങ്ങളിൽ പ്രോട്ടസ്റ്റൻറു സഭകളിലേക്കും നിരീശ്വരത്വത്തിലേക്കും പൊയ്ക്കൊണ്ടിരിക്കുന്നു! ഇങ്ങനെ സഭയ്ക്കു നേരിടുന്ന അധഃപതനം തീർച്ചയായും മാർ പാപ്പാതിരുമേനിയുടെയും റോമൻ കത്തോലിക്കാസഭാനേതൃത്വത്തിൻെറയും കാര്യമായ പരിചിന്തനത്തിനു വിഷയീഭവിച്ചിട്ടുണ്ടു് എന്നു ഞങ്ങൾ വിചാരിക്കുന്നു. വത്തിക്കാൻ സുന്നഹദോസു് വിളിച്ചു കൂട്ടുവാനുള്ള കാരണങ്ങളിൽ ഒന്നു് ഇതായിരിക്കുംഎന്നു് അനുമിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. നിരീശ്വരത്വംപോലുള്ള ഭൗതിക സിദ്ധാന്തങ്ങളുടെ മുന്നേററം റോമാസഭയെ മാത്രം ബാധിക്കുന്ന ഒരു കാര്യമല്ല, എല്ലാ ക്രൈസ്തവ സഭകളെയും ബാധിക്കുന്നതാണു്. ആകയാൽ ക്രിസ്തീയസ്നേഹവും ഒരുമിപ്പും അവശ്യം ആവശ്യമായിരിക്കുന്ന ഒരു കാലയളവാണിതു്.

മററുള്ളവരെ അപഹസിക്കുന്നതു് ഒരിക്കലും ക്രിസ്ത്യാനികൾക്കു ചേർന്നതല്ല. സ്നേഹത്താൽ തമ്മിൽ തമ്മിൽ നേടുവാനാണു ശ്രമിക്കേണ്ടതു്. വ

ത്തിക്കാൻ സുന്നഹദോസിലേക്ക മാർ പാപ്പാ തിരുമേനി ഇതരക്രൈസ്തവ സഭാദ്ധ്യക്ഷന്മാരെ ക്ഷണിച്ചിരിക്കുന്നതു സ്നേഹത്തിൻെറ ആത്മാവിലാണെന്ന ഞങ്ങൾക്ക നിശ്ചയമുണ്ട്. ഈ നാട്ടിലെ റോമൻ കത്തോലിക്കാ മതപ്രചാരകന്മാരിലും വിദ്വേഷത്തിൻെറ ആത്മാവിനു പകരം സ്നേഹത്തിൻെറ ആത്മാവുണ്ടാകട്ടെ. പ്രലോഭനമല്ല, സേവനമായിരിക്കട്ടെ അവരുടെ ആയുധം. സത്യക്രിസ്ത്യാനികളെ റീത്തീകരിക്കുന്നതിനു വേണ്ടി ചെലവിടുന്ന ധനവും ഊർജ്ജവും വിജാതികളെ ക്രൈസ്തവീകരിക്കുന്നതിനു വിനിയോഗിക്കട്ടെ. ഈ വക കാര്യങ്ങളിൽകൂടി വത്തിക്കാൻ സുന്നഹദോസിൻെറ ശ്രദ്ധ പതിയുമെന്നു ആശിക്കാമോ? മററുള്ളവരുടെ അഭിമാനത്തെയും ഹൃദയങ്ങളെയും വ്രണപ്പെടുത്താതെ ക്രിസ്തീയമായ വിധത്തിൽ കൃത്യനിർവ്വഹണം നടത്താൻ വത്തിക്കാൻ സുന്നഹദോസ് പ്രേരണ നൽകുമെന്നാണു ഞങ്ങളുടെ പ്രതീക്ഷ.

പിതാക്കന്മാർക്ക് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിട്ടുള്ള വിശ്വാസത്തിൻെറ ഏററക്കുറച്ചിൽ കൂടാതെയുള്ള നിലനില്പിനു വഴിതെളിക്കുന്നതിനും ക്രിസ്തീയസ്നേഹവും സാഹോദര്യവും എല്ലാവക്കും അനുഭവവേദ്യമായിത്തീരുന്നതിനും തക്ക മഹത്തായ തീരുമാനങ്ങളെടുക്കാൻ വത്തിക്കാൻ സുന്നഹദോസിനു സാധിക്കേണ്ടതാണ്.

## "മലങ്കരസഭ"യ്ക്കു 16 വയസ്സ് പൂർത്തിയായിരിക്കുന്നു

ഈ ഒക്ടോബർ ലക്കത്തോടുകൂടി "മലങ്കരസഭ"യ്ക്കു 16 വയസ്സ് പൂർത്തിയായിരിക്കുന്നു. നമ്മുടെ കർത്താവിൻെറ കാരുണ്യത്താൽ ബാലാരിഷ്ടതകളെ അതിജീവിച്ച് ഈ പതിനാറാമത്തെ വയസ്സും പൂർത്തീകരിക്കപ്പെട്ടിരിക്കുന്നു. വരിസംഖ്യ അയച്ചുതന്നു സഹായിച്ച മാന്യവരിക്കാരോടും ലേഖനങ്ങളും വാർത്തകളും അയച്ചുതന്നു പ്രോത്സാഹിപ്പിച്ച പ്രിയപ്പെട്ട ലേഖകന്മാരോടും ഞങ്ങൾക്കുള്ള ഹൃദയപൂർവ്വമായ കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളട്ടെ. ഈ മാസികയുടെ നടത്തിപ്പു സംബന്ധിച്ചു ഞങ്ങൾക്ക് സ്വയമായി ഒന്നും പുകഴുവാനില്ല. എന്നാൽ ഇതിൻെറ താങ്ങും തണലുമെല്ലാം ദൈവകൃപമാത്രം. ആ ദൈവകൃപയിൽ ആശ്രയിച്ചുകൊണ്ടു മുമ്പോട്ടുപോകുന്നു. തൻെറ കൃപ ഞങ്ങളുടെ കാലുകൾക്ക വിളക്കും ഊടുവഴികൾക്ക പ്രകാശവുമായിരിക്കുന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്നു.

ഈ വർഷത്തിലും മുൻ വർഷത്തെപ്പോലെ വരിസംഖ്യകുടിശികവരുത്തിയിട്ടുള്ള ചില സുഹൃത്തുക്കളുണ്ട് എന്നു പ്രസ്താവിക്കേണ്ടി വന്നതിൽ ഞങ്ങൾക്ക വലിയ സങ്കടമുണ്ട്. കുടിശിക വരുത്തിയിട്ടുള്ളവർ അതു തന്നിരുന്നെങ്കിൽ........

അടുത്ത നവംബർ മാസത്തിൽ 17-ാം പുസ്തകത്തിൻെറ 1-ാംലക്കം പുറപ്പെടുന്നതാണ്. സഭാംഗങ്ങളായ എല്ലാവരുടെയും, നമ്മുടെ സഭയിലെ വിവിധ ആത്മിക പ്രസ്ഥാനങ്ങളുടെയും, അവയുടെ പ്രവത്തകരുടെയും പ്രത്യേകിച്ച് നമ്മുടെ ബഹുമാനപ്പെട്ട അച്ചന്മാരുടെയും സഹായ സഹകരണങ്ങൾക്കായി ഞങ്ങൾ അഭ്യർത്ഥിക്കുന്നു. നിങ്ങളുടെയെല്ലാം പ്രാത്ഥനയും സ്നേഹനിർഭരമായ പരിലാളനകളും കൈത്താങ്ങലും "മലങ്കരസഭ"യോടുകൂടി ഉണ്ടായിരിക്കും എന്നുള്ള സുപ്രതീക്ഷയോടും എല്ലാററിലും ഉപരിയായി ദൈവകൃപയിൽശരണപ്പെട്ടും മുമ്പോട്ടുപോകുന്നു.

# വാർത്തകളും കുറിപ്പുകളും

### പരുമലപ്പെരുന്നാൾ

മലങ്കര സഭയുടെ മഹാ പരിശുദ്ധനും നമ്മുടെ പരിശുദ്ധപിതാവുമായ പരുമലെ കാലംചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ദുക്റോനോപ്പെരുനാൾ അടുത്ത നവം. 1-ം 2-ം തീയതികളിലാണ്. തിരുമനസ്സിലെ ആത്മികസാന്നിദ്ധ്യവും, സ്വർഗ്ഗീയ മദ്ധ്യസ്ഥതയും നമ്മോടുകൂടെ എപ്പോഴും ഉണ്ടെന്നു് ശതക്കണക്കിനു് അനുഭവങ്ങൾ നമ്മെ സദാ അനുസ്മരിപ്പിക്കുന്നു. പരിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ അനുഗ്രഹവസ്തുക്കളാണ്. തിരുമനസ്സിലെ തിരുശേഷിപ്പുകൾ പരുമലപള്ളിയിൽ നിക്ഷിപ്തമായിരിക്കുന്നു എന്നുള്ളതാണു പരുമലയുടെ പ്രത്യേകത. തിരുമനസ്സിലെ പാദസ്പർശമേൽക്കുവാൻ ഭാഗ്യമുണ്ടായ തൻെറ വാസസ്ഥലമാണ് പരുമല. അവിടെനിന്നും അനുഗ്രഹത്തിൻെറ നീർച്ചാലുകൾ പരിശുദ്ധൻെറ മദ്ധ്യസ്ഥതയാൽ ഒഴുകിക്കൊണ്ടിരിക്കുന്നു. വിശ്വാസികളായ എല്ലാവർക്കും വേണ്ടി സ്വർഗ്ഗീയ മദ്ധ്യസ്ഥതയണച്ചുകൊണ്ടിരിക്കുന്ന പുണ്യ

വാനായ ഈ പിതാവിൻെറ പെരുനാളിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കണമെന്ന് ഞങ്ങൾ എല്ലാവരേയും ഓർമ്മിപ്പിച്ചുകൊള്ളുന്നു.

## സണ്ടേസ്കൂൾ

ജനറൽ സെക്രട്ടറി ഫാ: കെ. ഡേവിഡ് അറിയിക്കുന്നതു്

നംവബർ 11–ാംതീയതി ഞായറാഴ്ച വാർഷിക പരീക്ഷയും 18–ാംതീയതി ഞായറാഴ്ച മൽസരപരീക്ഷയും നടക്കുന്നതാണ്. ഒക്ടോബർ 10–നു മുമ്പായി വാർഷിക പിരിവുകളും സ്റ്റേററമെൻറം ആഫീസിൽ എത്തിക്കേണ്ടതാണ്. പിരിവു് കുട്ടി ഒന്നിനു് 10 ന: പൈസാ എന്ന കണക്കിനോ, 100 കുട്ടികൾക്ക് 7 രൂപാ ക്രമത്തിനോ, അയച്ചുതരുന്നവർക്ക് കുട്ടികളുടെ സംഖ്യ അനുസരിച്ചു 4 മുതലുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് ചോദ്യക്കടലാസ്സുകൾ ലഭിക്കുന്നതാണ്. പിരിവു് അയയ്ക്കാത്തവർക്ക്, ചോദ്യക്കടലാസ്സുകൾ അയയ്ക്കുന്നതല്ല.

പള്ളിക്കാണിക്ക, Sept.–ലേതു് പള്ളിടസ്കൂളുകളെ ഉത്സാഹിപ്പിച്ച്അയപ്പിക്കേണ്ടതാണ്. പ്രൊജക്റിനുള്ള പിരിവും താമസിയാതെ ആഫീസിൽ എത്തിക്കേണ്ടതാകുന്നു.

കൊല്ലം മെത്രാസനത്തിലെ സണ്ടേസ്കൂൾ ഹെഡ്മാസ്റ്ററന്മാരുടെയും, മാവേലിക്കര സെൻററിലെ, അദ്ധ്യാപകരുടെയും ഏകോപിച്ചുള്ള ഒരു സമ്മേളനം തഴക്കര ഹൈസ്കൂളിൽ വച്ചു സെപ്തം: 23–ാംതീയതി ജനറൽ സെക്രട്ടറിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഭദ്രാസനത്തിൻെറ വകയായി പ്രൊജക്ററർ വാങ്ങി പള്ളികൾതോറുംസഞ്ചരിച്ച് ഒരു മിഷ്യൻനടത്തണമെന്നും ആയതിലേക്ക് ആവശ്യമുള്ളതുക സണ്ടേസ്കൂളുകൾവഴി ജനറൽസെക്രട്ടറി പിരിച്ചെടുക്കണമെന്നും നിശ്ചയിച്ചു. ശ്രീ.കെ. വി. ജോർജ്ജ് ഒരു നിരൂപണപാഠവും, അദ്ധ്യക്ഷൻ, അദ്ധ്യാപകരെ ഉദ്ദേശിച്ച് ഒരു ക്ലാസ്സും എടുത്തു. പുതിയകാവു പള്ളിവകയായി അദ്ധ്യാപകൾ ഭക്ഷണം നൽകി. 160 അദ്ധ്യാപകർ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

## യാത്രയയപ്പ്

ബോംബെ ഓർത്തഡോക്സ് പള്ളിവികാരിയായിരുന്നു് സെക്കന്ദ്രബാദ് ഇടവകയിലേക്കു സ്ഥലം മാറിപ്പോകുന്ന റവ: ഈശോ B. A. (Hons.) നു് ചെമ്പൂർ ഗ്രൂപ്പിൻെറ വകയായി ഒരു യാത്രയയപ്പ് നൽകിയിരിക്കുന്നു. ഷെൽകോളനിയിൽവച്ചു കൂടിയ യോഗത്തിൽ റവ. ററി. സി. മത്തായി ബി. എ. ബി. ഡി. ആദ്ധ്യക്ഷം വഹിച്ചു. യൂത്തുലീഗ് വൈസ്പ്രസിഡൻറ് ശ്രീ:എം.ജോർജ്ജ്,ബഹുമാനപ്പെട്ട ഈശോഅച്ചനെ ഹാരം അണിയിച്ചു. ഗ്രൂപ്പിനെ പ്രതിനിധീകരിച്ചു ശ്രീ: കെ. വി. ജോയി, ശ്രീ: കെ. എം. ജോൺ ബി. എസ്സ്.സി. ഡി. ആർ. ഇ , ശ്രീ: ററി. സി. തോമ്മസ് എന്നിവർ പ്രസംഗിച്ചു. യൂത്തുലീഗ് സെക്രട്ടറി, ശ്രീ: ഡാനിയേൽ ഗ്രൂപ്പിൻെറ വകയായുള്ള പാരിതോഷികം നൽകി. ബഹുമാനപ്പെട്ട അച്ചൻെറ മറുപടി പ്രസംഗം, ചായസൽക്കാരം ഇവയ്ക്കുശേഷം പരിപാടികൾ അവസാനിച്ചു. കുമാരി ലീനാ ജയിക്കബ്, കുമാരി സൂസി ഡാനിയേൽ ഇവരുടെ ഗാനാലാപങ്ങളും ഇടയ്ക്കിടെ ഉണ്ടായിരുന്നു.

## ഗുജറാത്തിലേക്കൊരു അച്ചൻ

പത്തനംതിട്ട ബേസിൽ ദയറാംഗമായ നാരാണംമൂഴി പണിക്കത്തറയിൽ പി.എം. ശാമുവേൽ അച്ചനെ ഗുജറാററ പ്രവിശ്യയിലുള്ള ബറോഡാ, അഹമ്മദബാദ്, കച്ച്, ജാംനഗർ മുതലായ സ്ഥലങ്ങളിലെ ഇടവകവികാരിയായി 1962–ഒക്ടോബർമാസംമുതൽ ഭദ്രാസന മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു.

## സണ്ടേസ്കൂൾ വാർഷികവും സമ്മാനദാനവും

താഴത്തങ്ങാടി സണ്ടേസ്കൂളിൻെറ വാർഷിക സമ്മേളനവും, കുട്ടികൾക്കുള്ള സമ്മാനദാനവും 1962 ആഗസ്റ്റ് 12–ാം തീയതി ഞായറാഴ്ച പകൽ രണ്ടു മണിക്ക് താഴത്തങ്ങാടി എം. ഡി. പ്രൈമറി സ്കൂൾ ഹാളിൽ വച്ച്, റവ.ഫാദർ കെ. പീലിപ്പോസിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടിരിക്കുന്നു.

തദവസരത്തിൽ റവ. ഫാദർ സി. വി. സാമുവേൽ അവർകളുടെ സ്വാഗതം, ഹെഡ്മാസ്റ്ററുടെ റിപ്പോർട്ടുവായന, ദി. ശ്രീ. കെ. എം. യോഹന്നാൻ ശെമ്മാശ്ശൻെറ പ്രസംഗം,ദി.ശ്രീ. സി.ജെ. പുന്നൂസു ശെമ്മാശ്ശൻ അവർകളുടെ കൃതജ്ഞതാപ്രകടനം, ഇടയ്ക്കിടെ കുട്ടികളുടെ സംഗീതം, അഭിനയഗാനം, ഡാൻസ് എന്നിവയും, യോഗാനന്തരം കുട്ടികൾക്കെല്ലാം ലഘുഭക്ഷണവും ഉണ്ടായിരുന്നു.

## ചരമം

ചെമ്പ് സുറിയാനിപള്ളി ഇടവകാംഗമായ ശ്രീ. ചെറകോത്തു മത്തായിയുടെ മകൾ കുമാരി സോമ കഴിഞ്ഞ സെപ്തംബർ 21–ാം തീയതി വെള്ളിയാഴ്ച 15–ാമത്തെവയസ്സിൽ കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. ബ.ഉരമിയാട്ടു പൗലൂസ് കത്തനാരുടെ പ്രധാന കാർമ്മികത്വത്തിൽ ചെമ്പു പള്ളി സിമിത്തേരിയിൽ സോമയുടെ മൃതശരീരം സംസ്കരി

(ശേഷം കവർ 3–ാം പേജിൽ)

# പൗരസ്ത്യ ഓർത്തഡോക്സ് സഭ

(എം. കെ. കുര്യൻ ബി. എസ്‌സി., പുതുപ്പള്ളി)

ഓത്തഡോക്സ് എന്ന പദത്തിന്റെ അർത്ഥം കള്ളം കലരാത്ത അഭിപ്രായം, അഥവാ സത്യവിശ്വാസം എന്നാണല്ലോ (റാവുസാഹിബ്, ഒ. എം. ചെറിയാനാൽ വിരചിതമായ "കാതോലിക്കാസിംഹാസനചരിത്രം" എന്ന ഗ്രന്ഥത്തിന്റെ 3-ാംപേജ് കാണുക:) ആർത്തോ ദൊക്സോ എന്നതു് ഒരു ഗ്രീക്കുപദമാണു്. മാർത്തോമ്മാ ശ്ലീഹായുടെ മക്കളായ നാം ആർത്തോദൊക്സോക്കാരാണു് എന്നതിൽ അഭിമാനം കൊള്ളുന്നു. നമ്മുടെ സഭയുടെ പൂർവ്വികമായ സാക്ഷാൽ പേരു് മലങ്കര ഓത്തഡോക്സ് സുറിയാനിസഭ എന്നാണെന്നും, 'യാക്കോബായസഭ' എന്നപേരു് പിശകായി പറയാനിടയായതാണെന്നും സഭാഭരണഘടന 3-ാംവകുപ്പിൽ സ്പഷ്ടമായി ലിഖിതംചെയ്തിരിക്കുന്നതു് പ്രത്യേകം പ്രസ്താവ്യമാണു്.

പൗരസ്ത്യഓത്തഡോക്സു സഭകളെ പ്രധാനമായി രണ്ടായി വിഭജിക്കാം. (1) വലിയ കിഴക്കൻ സഭകൾ(The greater Eastern Churches)അതായതു് കുസ്തന്തീനോപോലീസിലെ പാത്രിയക്കീസിനെ എക്യുമിനിക്കൽ പാത്രിയക്കീസായിഅംഗീകരിക്കുന്നവരും കല്ക്കദോന്യ വിശ്വാസം സ്വീകരിക്കുന്നവരുമായ ഓത്തഡോക്സ് സഭകൾ എന്നർത്ഥം കുസ്തന്തീനോസ് പോലീസിലെ സഭ, ഗ്രീക്കുസഭ, റഷ്യൻസഭ, ബൾഗേറിയൻസഭ, യുഗോസ്ലാവ്യൻ സഭ, റുമേനിയൻസഭ,ജോർജ്ജിയായിലെസഭ,സൈപ്രസിലെ സഭ, ചെക്കോസ്ളോവേക്യായിലെ സഭ തുടങ്ങിയ പന്ത്രണ്ടിൽപരം സഭകളാണു് വലിയ ഓർത്തഡോക്സ്സഭകൾ. (ii) ചെറിയ കിഴക്കൻ സഭകൾ (The Lesser Eastern Churches) എന്നപേരിൽ അറിയപ്പെടുന്ന അർമ്മീനിയൻസഭ, ഈജിപ്തായ (കോപ്ടിക്) സഭ, സുറിയാനിസഭ, എത്യോപ്യൻസഭ എന്നീ സഭകൾ.

ഒന്നാമത്തെ വിഭാഗത്തിൽപെട്ട സഭകളിൽ ജനസംഖ്യയിൽ ഒന്നാംസ്ഥാനമുള്ള ഗ്രീക്ക് ഓത്തഡോക്സ്സഭയെപ്പററിയും രണ്ടാമത്തെവിഭാഗത്തിൽ പെട്ട എല്ലാ സഭകളെപ്പററിയുമുള്ള ഒരു ലഘുവിവരണംതാഴെ കുറിക്കുന്നു.

## 1. ഗ്രീക്ക് ഓത്തഡോക്സ സഭ

കുസ്തന്തീനോസ്പോലീസ് പാത്രിയക്കീസിന്റെ കീഴിൽ ഗ്രീസിൽ ഉണ്ടായിരുന്ന സഭ ഗ്രീക്ക് ഓത്തഡോക്സ്സഭ എന്നപേരിൽ സ്വതന്ത്രയായതിനെക്കുറിച്ച് ചിന്തിക്കുമ്പോൾ A. D. 451 മുതലുള്ള സഭാചരിത്രം അല്പമായി നാം മനസ്സിലാക്കേണ്ടതുണ്ടു്. A. D. 451-ൽ കൽക്കദോന്യാസുന്നഹദോസിൽ വച്ചുണ്ടായ അഭിപ്രായഭിന്നതമൂലം നാലു പാത്രിയർക്കാസിംഹാസനങ്ങൾ രണ്ടായി വിഭജിതമായി. മനുഷ്യാവതാരംചെയ്ത പുത്രനാംദൈവത്തിൽ മനുഷ്യസ്വഭാവം, ദൈവസ്വഭാവം എന്ന രണ്ടു സ്വഭാവങ്ങൾ യാതൊരു ഭേദവുംകൂടാതെ ഒന്നിനെ ഒന്നു വിഴുങ്ങാതെ–ഒന്നോടൊന്നുചേരാതെ രണ്ടായി യോജിച്ചിരിക്കുന്നു എന്നു് റോമാ, കുസ്തന്തീനോസ് പോലീസ് സിംഹാസനങ്ങൾ ടി സുന്നഹദോസിൽ വാദിച്ചപ്പോൾ അന്ത്യോഖ്യൻ അലക്സന്ത്രിയൻ സിംഹാസനങ്ങളാകട്ടെ ക്രിസ്തുയേശുവിലുള്ള രണ്ടു സ്വഭാവങ്ങൾ ഒന്നായി—യോജിച്ചിരിക്കുന്നു എന്നു് വാദിക്കുകയുണ്ടായി. ഇതത്രെ ഇരുസ്വഭാവ ഏകസ്വഭാവ വാദങ്ങൾ. ഇതാണു് സാർവത്രികസഭ രണ്ടായി തിരിയുന്നതിനു കാരണമായതും. ഇരുസ്വഭാവവാദികളായ റോമാസിംഹാസനവും, കുസ്തന്തീനോസുപോലീസ് സിംഹാസനവും 451-മുതൽ 1054-വരെ യോജിച്ചു വത്തിച്ചു. എന്നാൽ 1054 ജൂലൈ—16-ാംതീയതി, റോമാപാപ്പാ ആയ ലിയോ ഒൻപതാമനും കോൺസ്റ്റാൻറിനോപ്പിളിലെ പാത്രിയർക്കീസായ മീഖായേൽ കെരുലാരിയോസും പരസ്പരം മുടക്കിയതോടുകൂടി ഇരുസ്വഭാവവാദികൾ തന്നെ രണ്ടായി പിരിഞ്ഞു. ഈ പിരിച്ചിൽ ഇന്നും നിലനില്ക്കുന്നു. ഈ ഭിന്നതയ്ക്കുള്ള കാരണങ്ങൾ A. D. 589-ൽ ആരംഭിച്ചതാണു്. എ. ഡി. 589-ൽ അത്രെ റോമാസഭ കുസ്തന്തീനോസ് പോലീസിലെ സഭയുടെ അറിവും, സമ്മതവും കൂടാതെ സ്പെയിനിലെ ട്രോളഡോ എന്ന സ്ഥലത്തുകൂടിയ സുന്നഹദോസിൽവച്ച് പരിശുദ്ധാത്മാവു് "പുത്രനിൽ നിന്നും"കൂടെ പുറപ്പെടുന്നവൻ എന്ന (filioque clause) നവീനസിദ്ധാന്തം ആവിഷ്ക്കരിച്ച് നിഖ്യാവിശ്വാസപ്രമാണം തിരുത്തിയതു്. ഇതിലാരംഭിച്ച ഭിന്നത മററുപല കാരണങ്ങളാൽ മൂർദ്ധന്യാവസ്ഥയിലെത്തിയതിന്റെ ഫലമത്രെ 1054-ലെ പരസ്പരമുടക്കും, സഭാവിഭജനവും.

### സ്വാതന്ത്ര്യപ്രാപ്തി: —

11-ാം നൂററാണ്ടിൽ ബൾഗേറിയാ, റുമേനിയാ, യുഗോസ്ളേവിയാ, ഗ്രീസ് എന്നീ രാജ്യങ്ങളിലെ സഭകൾ കുസ്തന്തിനോസ്പോലീസ് പാത്രിയക്കീസിന്റെ ഭരണത്തിൻകീഴിലായിരുന്നു. എ

ന്നാൽ 1054-ൽ റോമാസഭയുമായി പിരിഞ്ഞതിനുശേഷം കുസ്തന്തീനോസ് പോലീസിലെ സഭ തുക്കികളുടെ ആക്രമണത്തിനു് 1453-ൽ വിധേയമാവുകയും മുകളിൽ പറഞ്ഞ രാജ്യങ്ങളിലെ സഭകൾ മാതൃസഭയിൽനിന്നു് സ്വാതന്ത്ര്യംപ്രാപിക്കാൻ വെമ്പൽ കൊള്ളുകയും ചെയ്തു. 15-ാം നൂററാണ്ടിൽ ഇസ്ളാം മേൽക്കോയ്മക്കു് വിധേയമായ കുസ്തന്തീനോസ് പോലീസിലെസഭ 19-ാംനൂററാണ്ടിൽ സ്വതന്ത്രയായി. പക്ഷേ 1933-ൽ ഗ്രീക്കുദേശത്തെ സഭ ഗ്രീക്കു് ഓത്തഡോക്സ്സഭ എന്നപേരിൽ മാതൃസഭയിൽനിന്നു സ്വതന്ത്രയായി. എങ്കിലും സ്വതന്ത്രസഭയിൽ ഉള്ളിടത്തോളം മെത്രാസന ഇടവകകൾ ഗ്രീക്കുരാജ്യത്തിൽ എക്യുമിനിക്കൽ പാത്രിയർക്കീസിന്റെ ഭരണത്തിൽ കഴിയുന്നുണ്ടിപ്പോഴും. ആതൻസിലെ മെത്രാപ്പോലീത്തായത്രെ ഇതിന്റെ തലവൻ. ഗ്രീക്കുസഭ സന്യാസാശ്രമങ്ങൾക്കു് ഇന്നും വലിയ പ്രാധാന്യം കല്പിക്കുന്നുണ്ടു് എന്നുള്ളതു് മലങ്കരസഭ മനസ്സിരുത്തി ചിന്തിക്കേണ്ട ഒരു വസ്തുതയത്രെ. പൗരസ്ത്യ ഓർത്തഡോക്സ്സഭാപ്രതിനിധികൾ പൊതു ഓർത്തഡോക്സ് വിശ്വാസപ്രഖ്യാപനം, റോമപ്രോട്ടസ്റ്റൻറസഭകളുമായുള്ള ബന്ധം, ഓർത്തഡോക്സ്സഭകളിലെ കർമ്മാചാരങ്ങളുടെ ഏകീകരണം, ജനനനിയന്ത്രണം തുടങ്ങിയ അതിപ്രധാന വിഷയങ്ങളെപ്പററി ആലോചിക്കാൻ കഴിഞ്ഞവർഷം സെപ്തംബർ മാസത്തിൽ ഗ്രീസിലെ റോഡ്സ് ദ്വീപിൽ കൂടിയതു് കോൺസ്ററാൻറിനോപ്പിളിലെ എക്യുമിനിക്കൽ പാത്രിയർക്കീസായ മാർ അഥനഗോറസിന്റെ ക്ഷണപ്രകാരമത്രെ.

## ചെറിയ കിഴക്കൻസഭകൾ

1. അർമ്മീനിയൻസഭ:—

മൂന്നാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽതന്നെ അർമ്മീനിയാരാജ്യം മുഴവൻ ക്രിസ്തുമതം സ്വീകരിക്കയുണ്ടായി. പ്രകാശകനായ ഗ്രിഗറിഎപ്പിസ്കോപ്പാ അത്രെ അർമ്മീനിയൻ സഭയുടെ അപ്പോസ്തോലൻ എന്ന അപരാഭിധാനം വഹിക്കുന്നതു്. അർമ്മീനിയൻസഭ കൈസര്യായിലെ മെത്രാപ്പോലീത്തായുടെ അധീനതയിൽനിന്നും സ്വതന്ത്ര്യം പ്രാപിച്ചു് കാതോലിക്കായെ വാഴിച്ചതു് 4-ാംനൂററാണ്ടിലത്രെ. തുക്കികളുടെ ഭരണംമൂലം സഭയ്ക്കു് വളരെ ക്ഷതംസംഭവിച്ചിട്ടുണ്ടു്.

അർമ്മീനിയൻ സഭയുടെ ഇപ്പോഴത്തെ പരമാദ്ധ്യക്ഷൻ വസ്കൻ ഒന്നാമൻകാതോലിക്കോസാണു്. മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കു് പ. വസ്കൻ ഒന്നാമൻ തിരുമേനി ഈസ്റ്റർ സന്ദേശം അയച്ചതു് അന്നത്തെപത്രങ്ങളിൽ എല്ലാവരും വായിച്ചിരിക്കുമല്ലോ. അർമ്മീനിയൻസഭ വക രണ്ടുപള്ളികളും ഒരു കോളജും കൽക്കത്തായിൽ ഉണ്ടു്. മദ്രാസിലും ഇവക്കൊരു പള്ളിയുണ്ടു്.

2. ഈഗുപ്തായസഭ (കോപ്ടിക്സഭ)

റോമാസാമ്രാജ്യത്തിലെ നാലു സിംഹാസനങ്ങളിൽ രണ്ടാമത്തേതായ കുസ്തന്തീനോസ്പോലീസ് "പുതിയ റോമാ"(New Rome)എന്നറിയപ്പെട്ടന്നതിനുമുൻപു് അലക്സന്ത്ര്യാസിംഹാസനത്തിനു് അഥവാ അലക്സന്ത്ര്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള സഭയ്ക്കു് കോപ്ടിക്ക്സഭ എന്നപേരു് എങ്ങനെ ഉണ്ടായി? എന്നുണ്ടായി? ഈ സഭയുടെ ആരാധനാഭാഷ, കോപ്ടിക്കു് ഭാഷ ആകയാലായിരിക്കണം കോപ്ടിക്ക്സഭ എന്ന പേരു് ഉണ്ടായതു്. സുറിയാനിഭാഷ, ആരാധനാഭാഷ ആയിരിക്കുന്നതുകൊണ്ടാണല്ലോ നമ്മുടെ സഭയ്ക്കു് സുറിയാനിസഭ എന്ന പേരു ലഭിച്ചതു്.

രണ്ടാം നൂററാണ്ടിൽ (A. D. 190) മലങ്കരസഭയുടെ അപേക്ഷപ്രകാരം വന്ന പന്തേനൂസ് (പൻറീനസ്) എന്ന പണ്ഡിതൻ അലക്സന്ത്രിയൻ സഭയിൽ നിന്നാണല്ലോ. വേദശാസ്ത്രപണ്ഡിതരായ അലക്സന്ത്രയോസ്, അത്താനാസ്യോസ്, കൂറീലോസ്, ദീയസ്കോറോസ്, ദീവന്നാസ്യോസ്, ക്ലെമന്തു്, ഒറിജൻ തുടങ്ങിയ പിതാക്കന്മാരെ ജനിപ്പിച്ച സഭയും ഇതത്രെ.

കൽക്കദോന്യാ സുന്നഹദോസിലെ "ഇരുസ്വഭാവ"ഉപദേശം സ്വീകരിച്ചവർക്കു് അന്നു് ചക്രവത്തിയുടെ പിൻതുണ ലഭിക്കുകയാൽ"മെൽക്കായിററുസ്" എന്ന പേരു് സ്വാഭാവികമായി ലഭിച്ചു. ഇരുസ്വഭാവ ഉപദേശത്തെ തിരസ്ക്കരിച്ചു് ഏകസ്വഭാവ സിദ്ധാന്തത്തെ മുറുകെപ്പിടിച്ച പ. ദീയസ്ക്കോറോസിന്റെ (വി. കൂറീലോസിന്റെ പിൻഗാമിയായി അലക്സന്ത്രിയൻ സഭയുടെ പാത്രിയർക്കീസായി സിംഹാസനാരൂഢനായ ദേഹം) ഭരണത്തിൻകീഴിലുള്ള അലക്സന്ത്രിയൻസഭ, കോപ്ററിക്ക്സഭ എന്നപേരിലും അറിയപ്പെടുകയാണുണ്ടായതു്. ഈ വി. ദീയസ്ക്കോറോസിനെയത്രെ നാം 5-ാംതുബ്ദേനിൽ ഓക്കുന്നതു്.

മെൽക്കായിക്കാരുടെ ശക്തിയും, ഈജിപ്തിന്മേൽ ഉണ്ടായ മഹമ്മദീയ ആക്രമണവും ആണു് കോപ്ററിക്കു് സഭയെ ക്ഷീണിപ്പിച്ചതു്. ഈ സഭയിൽ ഇന്നു് ഒന്നരലക്ഷത്തോളം ജനങ്ങൾ മാത്രമെ ഉള്ളു.

iii എത്യോപ്യൻസഭ:—

കോൺസ്റ്റൻടൈൻ ചക്രവത്തിയുടെ കാലത്തു് അലക്സന്ത്ര്യാ സഭയുടെ സഹകരണത്താലാണു് എത്യോപ്യയിൽ ക്രിസ്തുസഭ സ്ഥാപിതമായതു് എന്നു

ചില ഗ്രന്ഥകാരന്മാരും അതല്ല, ഒന്നാം നൂററാണ്ടു മുതലേ അവിടെ സഭ ഉണ്ടായിരുന്നു എന്നു് വേറേ ചിലരും രേഖപ്പെടുത്തിയിട്ടുണ്ടു്. ഏതായാലും ഈജിപ്തായസഭയുടെ കീഴിൽ വളർന്നു വികസിച്ച എത്യോപ്യൻസഭ ഹെയിലിസെലാസിചക്രവർത്തിയുടെ ശ്രമഫലമായി 1961 ഏപ്രിൽ 23-ാംനു- ഭരണസ്വാതന്ത്ര്യത്തോടുകൂടിയ (Autocephalus) ഒരു പാത്രിയർക്കീസിൻെറ ഭരണത്തിൻ കീഴിൽ ആയിത്തീർന്നു. ഇപ്പോഴത്തെ പാത്രിയർക്കീസു് ആബൂനാ ബസേലിയോസ്സു് എന്ന ദേഹമാണു്. ഇദ്ദേഹത്തിൻെറ കീഴിലിപ്പോഠം 21 ബിഷോപ്പന്മാർ ഉണ്ടു്.

എത്യോപ്യൻ സഭ വകയായി, യേരുശലേമിലുള്ള "ഡെയൽ എൽസിൽത്താൻ" ദയറാ അലക്സന്ത്ര്യാ പാത്രിയർക്കീസു് കീഴടക്കാൻ ശ്രമിച്ചതാണു് സ്വാതന്ത്ര്യപ്രാപ്തിക്കുള്ള ഉടനടി കാരണം.

കൽക്കദോനിയായിലെ ഇരുസ്വഭാവ സിദ്ധാന്തത്തെ എതൃത്തു നില്ക്കുന്ന ഏകസ്വഭാവവാദികളായ ഓർത്തഡോക്സു് സഭകളിൽ ജനസംഖ്യയിൽ മുന്തിനില്ക്കുന്നതു് എത്യോപ്യൻ സഭയാണു്. 14000 പള്ളികളോളം ഇന്നീ സഭവകയായിട്ടുണ്ടു്.

എത്യോപ്യൻ സഭ സ്വീകരിച്ചു കാണുന്ന "ഈനോക്കിൻെറ പുസ്തകം" മററു വേദപുസ്തകങ്ങളിൽ കാണുന്നില്ല. ഈ സഭ കുഞ്ഞുങ്ങളെ ചേലാകർമ്മം ചെയ്യുകയും, ശനിയാഴ്ച ശാബതായി ആചരിക്കുകയും ചെയ്യുന്നു. ഇന്നും ഈ സഭയിൽ അതിഭിൻറതായ പല പ്രത്യേക ആചാരങ്ങഠം നിലവിലുണ്ടു്. നോമ്പാചരണം, ശിശുക്കളെ തിരുബലിയിൽ സംബന്ധിപ്പിക്കുക തുടങ്ങിയവയിൽ ഈ സഭ അതീവശ്രദ്ധാലുവാണു്.

ന്യൂഡൽഹിയിൽവച്ചു് 1961നവംബർ 18-ാംനു- മുതൽ സമ്മേളിച്ച അഖിലലോകസഭാ കൗൺസിലിൽ (W. C. C) സംബന്ധിക്കാൻ എത്യോപ്യൻ സഭയെ പ്രതിനിധീകരിച്ചതു ഡെപ്യൂട്ടിപാത്രിയർക്കീസും ഹാററിലെ മെത്രാപ്പോലീത്തായും ആയ ആബൂനാ തിയോഫിലോസായിരുന്നു.

## iv. സിറിയൻസഭ:—

അന്ത്യോക്യായിലെ സുറിയാനിസഭയുടെ സ്ഥാപകൻ പ: പത്രോസ്ശ്ലീഹാ ആണെന്നുള്ളതു് റോമാസഭപോലും അംഗീകരിക്കുന്ന ഒരു യാഥാർത്ഥ്യമാണല്ലോ. അപ്പോസ്തോലപ്രവൃത്തികഠം 11: 26-ൽ പറയുന്നതുപോലെ ക്രിസ്ത്യാനികഠം എന്ന പേരു ലഭിച്ചതു് അന്ത്യോക്യായിൽ വച്ചാണല്ലോ. വി: ഇഗ്നാത്യോസ്, ദീവന്നാസ്യോസ് ബർസ്ലീബി, യാക്കോബ് ബുർദ്ദാന, മീഖായേൽറാബോ തുടങ്ങിയവർ വിശുദ്ധികൊണ്ടും പാണ്ഡിത്യംകൊണ്ടും ഈ സഭയിൽ പ്രസിദ്ധരായവർ അത്രെ. 13-ാം നൂററാണ്ടിന്നുശേഷമാണു് ഇഗ്നാത്യോസ് എന്ന സ്ഥാനപ്പേരു് അന്ത്യോക്യായിലെ സിറിയൻപാത്രിയർക്കീസു് സ്വീകരിച്ചതു്. (പ. പത്രോസിൻെറ പിൻഗാമിയും അന്ത്യോക്യാസിംഹാസനത്തിൻെറ യഥാർത്ഥ പിൻതുടർച്ചക്കാരനും താനാണു് എന്നവകാശവാദം പുറപ്പെടുവിക്കുന്ന 6-ൽ പരം പാത്രിയർക്കീസന്മാർ ഉണ്ടു് )

ഈ സഭയ്ക്കു് "യാക്കോബായ" സഭ എന്ന പേരു് ലഭ്യമായതു് യാക്കോബു ബുർദ്ദാന എന്ന മെത്രാനിൽ നിന്നാണു്. സിറിയായിലെ ടെല്ലാ എന്ന ദേശത്തു് A. D. 490-ലാണു് ഇദ്ദേഹം ജനിച്ചതു്. A D. 527-ൽ സിംഹാസനാരൂഢനായ ജസ്റ്റീനിയൻ ചക്രവർത്തി കൽക്കദൂനാ വിശ്വാസപക്ഷപാതി ആയിരുന്നെങ്കിൽ ചക്രവർത്തിനിയായ തിയോഡോറാ ഏകസ്വഭാവവാദപക്ഷപാതി ആയിരുന്നു. ചക്രവർത്തിയാൽ നാടുകടത്തപ്പെട്ട അലക്സന്ത്ര്യായാ പാത്രിയർക്കീസിനാൽ, പണ്ഡിതനും ദയറായക്കാരനുമായ യാക്കോബു് ബുർദ്ദാനാ ചക്രവർത്തിനിയുടെ പ്രേരണയാൽ, കുസ്തന്തീനോസു് പോലീസിൽ വെച്ചു് മെത്രാൻ പട്ടം സ്വീകരിച്ചു. കോവർകഴുതപ്പുറത്തിടുന്ന ഒരു തരം പരുക്കൻ ചാക്കു് ധരിച്ചതിനാലാണു് ഇദ്ദേഹം ബുർദ്ദാനാ എന്നു് വിളിക്കപ്പെട്ടതു്. ക്ഷയോന്മുഖമായിരുന്ന ഏകസ്വഭാവ വിശ്വാസം, ആദർശശുദ്ധി, ആഡംബരരാഹിത്യം, ത്യാഗം, വിശ്വാസതീക്ഷ്ണത, പരിശ്രമശീലം തുടങ്ങിയ തൻെറ ഗുണവിശേഷങ്ങളാൽ യാക്കോബുബുർദ്ദാനായുടെ കാലത്തു്, സഭ തളിർത്തു പുഷ്ടിപ്പെട്ടു. ഇദ്ദേഹം അന്ത്യോക്യാസിംഹാസനത്തിലേക്കു് 2 പാത്രിയർക്കീസന്മാരേയും 88 മെത്രാന്മാരേയും 1 ലക്ഷം പട്ടക്കാരേയും വാഴിച്ചു എന്നാണു് ചരിത്രം പറയുന്നതു്. കിഴക്കിൻെറ കാതോലിക്കായായ ആഹൂദേമ്മേയെ വാഴിച്ചതും ഇദ്ദേഹമത്രേ. ഇദ്ദേഹത്തിൻെറ പരിശ്രമഫലമായി ഛിന്നഭിന്നമായിത്തീർന്നിരുന്ന സഭ ശക്തി പ്രാപിക്കയും പീഡിതരായ വിശ്വാസികഠംക്കു് ആശയും ഉണർവ്വും ലഭിക്കയും ചെയ്തു. "യാക്കോബായക്കാർ"എന്നു സത്യവിശ്വാസികളെ എതിരാളികഠം വിളിച്ചു തുടങ്ങി.

ഏകസ്വഭാവ വിശ്വാസത്തെ സംബന്ധിച്ചിടത്തോളം 6-ാം നൂററാണ്ടിൻെറ ആരംഭത്തിൽ സിറിയൻ സഭയെ ഭരിച്ച സേവേറിയോസ്സു് പാത്രിയർക്കീസിൻെറ നാമവും പ്രത്യേകം പ്രസ്താവ്യമത്രെ. 7-ാം നൂററാണ്ടു മുതൽ 13-ാം നൂററാണ്ടുവരെ സഭ ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരുന്നു. എന്നാൽ അന്ത:ഛിദ്രം, മുഹമ്മദീയ ആക്രമണം ആദിയായവകളാൽ 14, 15, 16 നൂററാണ്ടുകളിൽ സഭ ക്ഷീണിക്കുകയാണുണ്ടായതു്. 17-ാം നൂററാണ്ടിൽ

(A. D. 1665-ൽ) അത്രെ സിറിയായിലെ യാക്കോബായ സഭയും, മലങ്കരസഭയും തമ്മിൽ നാമമാത്രമായ ബന്ധമെങ്കിലും ആരംഭിച്ചതു് എന്നാണ ചില ചരിത്രകാരന്മാർ പറയുന്നതു്.

ആരാധനാഭാഷ സുറിയാനി ആകയാലാണു് സുറിയാനിസഭ എന്ന പേരുള്ളതു്. 19-ാം നൂററാണ്ടിൽ മത്യൂസ് മാർ അത്താനാസ്യോസ് ശീമയിൽ പോയി പാത്രിയർക്കീസിൽനിന്നു് പട്ടം വാങ്ങിയനാൾ മുതൽ മലങ്കരസഭയും അന്ത്യോക്യൻ സഭയും തമ്മിലുണ്ടായ ബന്ധവും തുടർന്നുള്ള വ്യവഹാരങ്ങളും എല്ലാവർക്കും അറിവുള്ളതാകയാൽ ഇവിടെ പ്രതിപാദിക്കുന്നില്ല. 1958 ഡിസംബർ 16-ാം തീയതിയിലെ പരസ്പരസ്വീകരണത്തോടു കൂടി ആ ബന്ധം വ്യവസ്ഥാപിതമായിത്തീരുകയും ചെയ്തു. ഇന്നു് പ. ഇഗ്നാത്യോസ് യാക്കോബു് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ കീഴിൽ മൂസൽ, മർദ്ദീൻ, എഡേസ്സ, അമേരിക്കാ തുടങ്ങിയ സ്ഥലങ്ങളിൽ സഭയുണ്ടു്.

വലിയ, ചെറിയ കിഴക്കൻസഭകൾ:-സജാതൃവും വൈജാതൃവും-ക്രൈസ്തവസഭായോജിപ്പിൽ ഇവയ്ക്കുള്ള സ്ഥാനം:-

വലിയ കിഴക്കൻ സഭകളും ചെറിയ കിഴക്കൻ സഭകളും തമ്മിലുള്ള പ്രധാനപ്പെട്ട ഓരേ ഒരു വ്യത്യാസം മിശിഹായിലുള്ള രണ്ടു സ്വഭാവങ്ങളുടെ യോജിപ്പിനെപ്പററിയുള്ള വ്യാഖ്യാനത്തിലാണു്. മററു വിശ്വാസങ്ങളും, കൂദാശാധിഷ്ഠിതമായ കർമ്മാനുഷ്ഠാനങ്ങളും പാരമ്പര്യങ്ങളും രണ്ടു വിഭാഗങ്ങൾക്കും ഒന്നു തന്നെയാണു്. ഗ്രീക്കുസഭ ഇരുസ്വഭാവവാദവും ചെറിയ കിഴക്കൻസഭകൾ ഏകസ്വഭാവവാദവും മുറുകെപിടിക്കുന്നു. തന്മൂലം ഈ വിഭാഗങ്ങൾ തമ്മിൽ വി: കുർബാന സംസർഗ്ഗം ഇല്ല. എന്നാൽ ചെറിയ കിഴക്കൻ സഭകൾ തമ്മിൽ തമ്മിൽ കുർബാന സംസർഗ്ഗം ഉണ്ടു്.

20-ാം നൂററാണ്ടു് സഭകളുടെ യോജിപ്പിൻെറ നൂററാണ്ടാണു് എന്നതിനു് രണ്ടു പക്ഷമില്ല. 1924-ലെ ഉത്തരേൻഡ്യൻ ഐക്യസഭാ രൂപീകരണശ്രമം, 1947സെപ്റ്റം:27ലെ തെന്നിൻഡ്യൻ ഐക്യസഭാരൂകരണം അഖിലലോകസഭാകൗൺസിലിൻെറ 1948 ലെ ആസ്റ്റർഡാം സമ്മേളനം, 1954-ലെ ഇവാൻസ്റ്റൺ സമ്മേളനം, മുൻ ആംഗ്ലിക്കൻ ബിഷോപ്പായ ഡോ. ജഫ്റിഫിഷർ, ഇപ്പോഴത്തെ കാൻറർബറി ആർച്ചുബിഷോപ്പായ ഡോക്ടർ ആർതർമൈക്കൾ റാംസെ തുടങ്ങിയവരുടെ ഐക്യാഹ്വാനങ്ങൾ തുടങ്ങിയവ! യോജിപ്പിൻെറ ആത്മാവിനെ അല്ലാതെ പിന്നെയെന്തിനെയാണു് ചൂണ്ടിക്കാണിക്കുന്നതു്. ഈ യോജിപ്പിൻെറ ആത്മാവാണു്, ഗ്രീസിലെ റോഡ്സ് ദ്വീപിൽവച്ചു് എല്ലാ പൗരസ്ത്യ ഓർത്തഡോക്സ് സഭാപ്രതിനിധികളും കൂടി 1961 സെപ്റ്റ: 20-30 വരെ, സമ്മേളിച്ചതിലും കാണുന്നതു്. ഇതെ ആത്മാവിലത്രെ 1961നവംബർ 18-ഡിസം. 25വരെ ഡൽഹിയിൽവച്ചു് അഖിലലോകസഭാകൗൺസിൽ സമ്മേളിച്ചതും ഇതേ ഉദ്ദേശത്തിലാണു്.1962-ൽ റോമാസഭ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതും.

സഭകളുടെ പുനരൈക്യപ്രസ്ഥാനം സാർവ്വലൗകികമായി നടക്കുന്ന ഈ നൂററാണ്ടിൽ ഓർത്തഡോക്സ് സഭകളുടെ യോജിപ്പു് അവശ്യം നടക്കേണ്ട ഒന്നത്രെ. 1961 സെപ്റ്റംബർ മാസത്തിൽ റോഡ്സ് ദ്വീപിൽവെച്ചു്, കോൺസ്റ്റാൻറിനോപ്പിളിലെ എക്യുമിനിക്കൽ പാത്രിയർക്കീസായ അഥനഗോറസിനാൽവിളിച്ചുകൂട്ടപ്പെട്ട പാൻ ഓർത്തഡോക്സ് സമ്മേളനം ഈ യോജിപ്പിൻെറ ഒരു ചൂണ്ടുപലകയാണു് എന്നു വിചാരിക്കാം.

യൂദായുടെ ലേഖനം 3-ാം വാക്യത്തിൽ എഴുതിയിരിക്കും വിധം "വിശുദ്ധന്മാർക്കു് ഒരിക്കലായി ഭരമേല്പിച്ചിരിക്കുന്നവിശ്വാസത്തിൽ" നിന്നു് നമ്മുടെ സഭ അണുവോളം വ്യതിചലിക്കാതെ വിശ്വാസമാകുന്ന ഉപനിധി ഇന്നെയോളം കാത്തു സൂക്ഷിക്കുന്നു. അവിഭക്തസഭയുടെ സനാതന വിശ്വാസത്തോടു് പത്രോസ്യപരമാധികാരം,പാപ്പായുടെ തെററില്ലായ്മ, അമലോത്ഭവസിദ്ധാന്തം, ബസ്ഫർക്കാനാ വിശ്വാസം, പരിശുദ്ധ റൂഹാ പിതാവിൽനിന്നും പുത്രനിൽനിന്നുംകൂടി പുറപ്പെടുന്നു എന്ന ഉപദേശം (Filique Clause) തുടങ്ങിയവ കൂട്ടിച്ചേർത്ത റോമാസഭയും, അവിഭക്തസഭയുടെ പരിശുദ്ധ വിശ്വാസത്തിൽ നിന്നു് കൂദാശകൾ, പൗരോഹിത്യം, മരിച്ചുപോയവക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന തുടങ്ങിയവ വെട്ടിക്കുറച്ച പ്രോട്ടസ്റ്റൻറ സഭകളും പിതാക്കന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ട സത്യവിശ്വാസത്തിലേക്കു് തിരിച്ചുവരുവാൻ നമുക്കു പ്രാർത്ഥിക്കാം. ഐക്യത്തിനുള്ള സംരംഭങ്ങൾ ഇക്കാര്യത്തിലുള്ള ദൈവനടത്തിപ്പാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. വത്തിക്കാൻ സുന്നഹദോസ് വിശ്വാസപരമായ റോമാസഭയുടെ നിലപാടു് പുന:പരിശോധന ചെയ്യുമെന്നു നമുക്കു് ആശിക്കാം.

ഭൗതികവാദം, കമ്മ്യൂണിസം തുടങ്ങിയവ ഫണമുയർത്തി താണ്ഡവനൃത്തം ചെയ്യുന്ന ഈ നൂററാണ്ടിൽ "പിതാവെ, ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ ഇവരും നമ്മിൽ ഒന്നാകണമെ" എന്നുള്ള മ്ശിഹായുടെ മഹാപുരോഹിത പ്രാർത്ഥന എത്രയും വേഗം സാധിതപ്രായമാകാൻ ദൈവം ഇടയാക്കട്ടെ, ക്രൈസ്തവസഭകൾ യോജിക്കട്ടെ!

വനിതാപംക്തി

# ലുദിയാ (അപ്പോ. 9: 36-43)

(മിസ്സ് അന്നാ വറുഗീസ്)

സ്ത്രീകളുടെ സേവനവും ശുശ്രൂഷകളും വ്യക്തികളേയും സമൂഹത്തേയും രാഷ്ട്രത്തെ തന്നെയും പരിവർത്തനോന്മുഖമാക്കുന്നു എന്നതിനു ചില ദൃഷ്ടാന്തങ്ങൾ വേദപുസ്തകത്തിലെ സ്ത്രീകളുടെ ജീവിതചരിത്രങ്ങൾ മുഖേന അവതരിപ്പിക്കുന്നതിനിടയായി. യൂറോപ്പിൽ (ഒരുപക്ഷെ) ആദ്യമായി ക്രിസ്ത്യാനിയായിത്തീർന്ന ഒരു കച്ചവടക്കാരി സ്ത്രീയേയും അവളുടെ ഭവനത്തിൽ അരംഭിച്ച സഭയേയും വായനക്കാരുടെ ശ്രദ്ധയ്ക്കു വിധേയമാക്കുവാൻ ഞാനാഗ്രഹിക്കുന്നു. ആഭിജാത്യവും ഐശ്വര്യവും തികഞ്ഞവരും, അനാഥരും നിർദ്ധനരുമായ സ്ത്രീകളുടെ സേവനസന്നദ്ധതയെപ്പററി പഠിക്കുമ്പോൾ ലുദിയായെപ്പോലെ തൊഴിലാളിയായി കാലയാപനം ചെയ്യുന്ന മദ്ധ്യവർത്തികളായ വനിതകൾക്കു ആദ്ധ്യാത്മികവും സാമൂഹ്യവുമായ സരണികളിൽ എത്രമാത്രം പ്രവർത്തിക്കുവാൻ സാധിക്കും എന്നു ഏതാനും നിമിഷം ചിന്തിക്കതന്നെ.

ലുദിയായുടെ ജന്മദേശമായ തുയത്തൈര ഫലസമൃദ്ധവും പട്ടുനൂൽ വ്യവസായത്തിനു പ്രകീർത്തിതവുമാണ്. മദ്ധ്യഏഷ്യയിൽ നിന്നും തുറമുഖപട്ടണമായ ഫിലിപ്പ്യയിൽ വന്നു താമസിക്കുന്ന ലുദിയാ ലോകപരിചയമുള്ള ഒരു സ്ത്രീ എന്നുമാത്രമല്ല, വളരെ ഭക്തിയുള്ള സ്ത്രീ എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നതു്. അക്കാലത്തും വ്യവസായാർത്ഥം ദേശം പകരുക സർവ്വസാധാരണമായിരുന്നു. ഫിലിപ്പ്യദേശവാസികൾ അവളെ ഭക്തിയുള്ള സ്ത്രീ എന്നു പറയുന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. ദേശക്കാർ നമ്മെപ്പററി എന്തും പറയട്ടെ എന്നു് അഗണ്യമായി ചിലർ പറയാറുണ്ട്. അതു ശരിയല്ല. അന്യരുടെ നല്ല സർട്ടിഫിക്കററു കരസ്ഥമാക്കേണ്ടതു് ആവശ്യമാണ്. ഇന്നു് സ്ത്രീസമുദായത്തിൽ ബഹുപ്പാട്ടുകൾ കൂടിവരുന്നുണ്ട്. എങ്കിലും ആദ്ധ്യാത്മിക ജീവിതത്തിനും സേവനങ്ങൾക്കും തങ്ങളുടെ തൊഴിലുകളും പരിതസ്ഥിതികളും ഒരു വിലങ്ങുതടിയായി കരുതുകയും പ്രസ്താവിക്കയും ചെയ്യുക പതിവാണ്. ലുദിയാ രക്താംബരം വിററു നടക്കുന്ന ഒരു സാധാരണക്കാരിയെങ്കിലും യഹൂദ ന്യായപ്രമാണപ്രകാരം താൻ അറിഞ്ഞിരുന്ന സത്യങ്ങളെ അനുഷ്ഠിക്കയും തൻനിമിത്തം ദൈവഭക്ത എന്ന അമൂല്യമായ പദവി ലബ്ധമാകയും ചെയ്തു. നമ്മുടെ ദൈവഭക്തിയുടെ പ്രമാണം എന്തു് എന്നു് ഇത്തരുണത്തിൽ ചിന്തിക്കുന്നതു് ഉചിതമാണ്. എളിയവരെ അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും, ലോകമാലിന്യം പററാതെ നിർമ്മലതയിൽ തങ്ങളെത്തന്നെ സൂക്ഷിക്കുന്നതും ആയ അലംഭാവത്തോടുകൂടിയ ദൈവഭക്തിയിലാണോ, അതോ കേവലം പ്രമാണങ്ങളെയെല്ലാം അറിയുന്നു എന്ന സ്വയതൃപ്തിയിലാണോ നാം പുരോഗമിക്കുന്നതു്? പ്രായോഗികജീവിതം ഇല്ലാത്ത തത്വജ്ഞാനികൾക്കു ഭക്തരെന്ന അഭിധാനം യോജിച്ചതല്ല. കച്ചവടം-ആതുരശുശ്രൂഷ-കൂലിവേല-അദ്ധ്യാപകവൃത്തി എന്നുവേണ്ട യാതൊരു തുറയിലിരുന്നാലും ഉത്തമസാക്ഷികളായി ജീവിക്കുവാൻ സാദ്ധ്യമെന്നു് ലുദിയായുടെ ജീവിതം സാക്ഷ്യം വഹിക്കുന്നു. ദൈവ വചന ശ്രവണമാത്രയിൽ ലുദിയായുടെ ഹൃദയകവാടങ്ങൾതുറക്കുന്നതിനു് അവളുടെ വേലയോ നിലയോ തടസ്സമായിരുന്നില്ല. ദൈവത്തിൻെറ കല്പന മോശയിൽ നിന്നു കേട്ട ഫറവോൻ കഠിനപ്പെട്ടതുപോലെ നമ്മിൽ പലരും കഠിനപ്പെട്ടിരിക്കയാണോ? എത്രയോ വചനശുശ്രൂഷകളിൽ നാം പങ്കുവഹിച്ചിട്ടുണ്ട്.

ഇതാ വി: പൗലൂസ് അപ്പോസ്തോലൻ സഹയാത്രക്കാരുമായി ഫിലിപ്പ്യയിൽ ഒരു പ്രാർത്ഥനാസ്ഥലം അന്വേഷിച്ചു നടക്കുന്നു. തങ്ങൾക്കായി ഒരു സമ്മേളനം സജ്ജീകരിക്കത്തക്ക യാതൊരു പരിപാടിയും അവിടെയില്ല. ദൈവദാസന്മാർ സമയത്തും അസമയത്തും ഏതു സ്ഥാനത്തും ദൈവരാജ്യപ്രസിദ്ധീകരണത്തിനു് ഒരുക്കമുള്ളവരായിരിക്കണമെന്നുള്ള വി: അപ്പോസ്തോലൻെറ തത്വം ഈ അവസരത്തിൽ സ്മരണീയമാണ്. കർത്താവായ യേശുക്രിസ്തുവിനുവേണ്ടി എന്തും ഏതും ആയിത്തീരുവാൻ തന്നെത്തന്നെ ഏല്പിച്ചുകൊടുത്തിരിക്കുന്ന ദൈവദാസൻ അവിടെയുള്ള പുഴവക്കത്തു് ഒരു പരസ്യയോഗം നടത്തുവാൻ നിശ്ചയിച്ചു. സഭാവാസികളുടെ പ്രഗത്ഭതയൊന്നും താൻ കാര്യമായി ചിന്തിച്ചില്ല. ലഭിക്കുന്ന അവസരങ്ങൾ തക്കത്തിൽ ഉപയോഗിക്കുന്നതു് തൻെറ ജീവിതാദർശമായിരുന്നു. ആ സ്ത്രീസമാജം ഏററം ലഘുവും ലളിതവും ആയിരുന്നു. എന്നാൽ ലുദിയായെപ്പററി പ്രസ്താവ്യമായ പല സംഗതികളും ശ്രദ്ധാലുക്കൾക്കു കാണുവാൻ കഴിയും. കച്ചവടക്കാരിയെങ്കിലും കപടക്കാരിയായിരുന്നില്ല; ഭക്തിയുള്ളവളാ

യിരുന്നു. രണ്ടാമതു്, അവളുടെ ഹൃദയം തുറക്കത്തക്കവിധം ആരാധനയിൽ ശ്രദ്ധയുള്ളവളായിരുന്നു. ആരാധനയ്ക്കായി ദേവാലയങ്ങളിലേക്കു പോകുന്ന നിരവധി ജനങ്ങളുണ്ടു്. എന്നാൽ ശ്രദ്ധിക്കുന്നവർ എത്രയുണ്ടു്. നാം ഏതേതു സംഗതികളിലാണു് ശ്രദ്ധിക്കുന്നതു്? വചനം ഘോഷിക്കുന്ന പുരോഹിതനെ വിമർശിക്കയോ കുനിഞ്ഞിരുന്നു് ഉറക്കം തൂങ്ങുകയോ എന്താണു ചെയ്യുന്നതു്? അതോ ഏകാഗ്രതയോടും പ്രാർത്ഥനയോടും കൂടി, വചനം ജഡമായിത്തീന്നു് അവതരിച്ച യേശുരക്ഷകനെ നമ്മുടെ ഹൃദയമന്ദിരങ്ങളിലേക്കു് പ്രവേശിപ്പിക്കുവാൻ തക്കവിധം ഹൃദയകവാടങ്ങൾ തുറന്നു കൊടുക്കയാണോ?

ലുദിയാ കൃപ പ്രാപിപ്പാൻ അത്യാശയോടെ കാത്തിരുന്നു. ശമുവേൽ ബാലനെപോലെ "അരുളിച്ചെയ്യണമെ അടിയനിതാ കേൾക്കുന്നു" എന്നു് ജാഗ്രതയോടെയിരിക്കുമ്പോൾ—എത്ര ലളിതമായ പ്രസംഗമാണെങ്കിലും അതിൽനിന്നും വളരെയധികം ഫലം ഉളവാകുന്നു. അങ്ങനെ ലുദിയായുടെ ഹൃദയം തുറക്കപ്പെടുകയും യേശുരക്ഷകനെ ഹൃദയത്തിൽ രാജാവായി വാഴിക്കയും ചെയ്തു. അവളുടെ ജീവിതപരിവത്തനം കുടുംബത്തെ മുഴുവനായി രക്ഷയുടെ ആനന്ദത്തിലേക്കു് ആനയിച്ചു. അവളുടെ വീട്ടിൽ ആരെല്ലാമുണ്ടെന്നു പറയുന്നില്ല. അവളും കുടുംബവും സ്നാനം ഏററു. അവർ ക്രിസ്തുവിലായി. വീടടക്കം സന്തോഷിച്ചു. നമ്മുടെ ആദ്ധ്യാത്മികജീവിതം മററുള്ളവരെക്കൂടി ആയതിലേക്കു് ആകർഷിക്കത്തക്കതാണോ? എന്തുകൊണ്ടു് നമ്മുടെ വിശ്വാസത്തിലേക്കു് മററുള്ളവർ വേണ്ടത്ര ആകൃഷ്ടരാകാതിരിക്കുന്നു. നമ്മുടെ ജീവിതത്തിലുള്ള സൂക്ഷ്മക്കുറവല്ലയോ? ചില ഭവനങ്ങളിൽ മാതാവു് ആരാധനയും മററും കൃത്യവിലോപം വരുത്താതെ അനുഷ്ഠിക്കുന്നുണ്ടു്; എന്നാൽ മക്കളും പിതാവും എവിടെയാണു്? മററു ചില ഭവനങ്ങളിൽ പിതാവു് കൃത്യമായി പള്ളിയിലും മററാദ്ധ്യാത്മിക രംഗങ്ങളിലും സംബന്ധിക്കുന്നുണ്ടു്; എന്നാൽ വാത്സല്യഭാജനങ്ങളായ കുഞ്ഞുങ്ങൾ സിനിമാശാലകളിലും മററു വിനോദരംഗങ്ങളിലും അല്ലയോ? നാം ഈവക സംഗതികൾ ഗൗരവമായി ചിന്തിക്കേണ്ടതാണു്. നാം പുറമേ ചില അനുഷ്ഠാനങ്ങൾ പ്രകടിപ്പിച്ചതുകൊണ്ടു മാത്രം ആരും ആകർഷിക്കപ്പെടുന്നില്ല. മാതാപിതാക്കന്മാരുടെ ഓരോ നടപടികളും കുഞ്ഞുങ്ങൾക്കു് മാർഗ്ഗദർശകമായിത്തീരുമ്പോൾ പ്രസംഗമോ ശകാരമോ കൂടാതെ, നീർച്ചാലുകൾ സമീപ വസ്തുക്കളെ ഒഴുക്കിക്കൊണ്ടുപോകുന്നതുപോലെ നമ്മുടെ ജീവിതപാഥകളിലേക്കു് അരുമസന്താനങ്ങൾ യാതൊരു പ്രേരണയും കൂടാതെ വന്നുചേരും.

"നിങ്ങൾ എന്നെ കത്താവിൽ വിശ്വസ്ത എന്നു് എണ്ണുന്നു എങ്കിൽ എന്റെ വീട്ടിൽ വന്നു പാർപ്പിൻ." എന്നു് ലുദിയാ അപേക്ഷിക്കുന്നു. അവൾ ഒരു പുതിയ ജീവിതാനുഭവത്തിലായെന്നു മാത്രമല്ല ഈ അപേക്ഷയിൽ നിന്നും ദൈവികശുശ്രൂഷകളിൽ അവൾക്കുള്ള സേവനസന്നദ്ധതയും സുസ്പഷ്ടമാകുന്നു. ലുദിയാ ദൈവദാസന്മാർക്കു നൽകിയ സ്വീകരണവും കൂട്ടായ്മയും ഫിലിപ്യദേശത്തിന്റെ അനുഗ്രഹത്തിനു മുഖാന്തിരമായിത്തീന്നു. അന്നുമുതൽ ആ പ്രദേശത്തെ സുവിശേഷീകരണത്തിനു് തന്റെ താലന്തുകൾ ചെലവഴിക്കുവാൻ അവൾ ആരംഭിച്ചു. അവളുടെ ജീവിതം ഏററവും ലളിതവും, തൊഴിൽ അനാകർഷണീയവുമെങ്കിലും ആചന്ദ്രതാരം സ്മരണീയമായ ദൈവികസേവനം അനുഷ്ഠിക്കുവാൻ ലുദിയായിക്കു സാധിച്ചു. കേവലം കച്ചവടക്കാരിയായ ലുദിയായുടെ ഭവനം ഫിലിപ്യയിലെ ശ്രേഷ്ഠമായ സഭയ്ക്കു് അതെ—യൂറോപ്പിലെ ഒന്നാമത്തെ ക്രിസ്തുസഭയ്ക്കു് കളമൊരുക്കിക്കൊടുത്തു എങ്കിൽ അഭ്യസ്ഥവിദ്യരും ക്രിസ്തീയ പാരമ്പര്യങ്ങളിൽ ജനിച്ചുവളന്നവരുമായ ആധുനിക സ്ത്രീസമുദായത്തിനു് എന്തെല്ലാം സാദ്ധ്യതകളുണ്ടു്? കത്താവു് ഹൃദയവാതിൽക്കൽ നിന്നു മുട്ടുന്നു. ആരെങ്കിലും വാതിൽ തുറന്നാൽ നമ്മോടു കൂടി അധിവസിക്കാമെന്നു് വാഗ്ദത്തമുണ്ടു് (വെളി 3: 20)

* * * *

("മലങ്കരസഭ"യുടെ വനിതാപംക്തിയിലെ ലേഖനങ്ങൾ നമ്മുടെ സഭയിലെ സ്ത്രീജനങ്ങളെ പ്രത്യേകമായി ഉദ്ദേശിച്ചുള്ളവയാണു്. അവ വനിതാസമാജങ്ങളിൽ പൊതുവിൽ വായിക്കുന്ന ഒരു പതിവു ചില ഇടവകകളിൽ നടപ്പായിട്ടുണ്ടു് എന്നു് അറിയുന്നു. ഇതു് ഒരു നല്ല നടപടിയത്രേ. ഈ ലേഖനങ്ങളും മലങ്കരസഭയിലെ മററു ലേഖനങ്ങളും സമാജങ്ങളിൽ ക്രമമായി വായിക്കത്തക്കവണ്ണം കാര്യപരിപാടി രൂപീകരിക്കുന്നതിൽ സെക്രട്ടറിമാർ പ്രത്യേകം ശ്രദ്ധിക്കുമെങ്കിൽ നന്നായിരുന്നു.

(പത്രാധിപർ)

# വി. പൗലൂസിന്റെ പൗരോഹിത്യം

(ററി. വി. ജോർജ്ജ് നെടുമാവ്)

അപ്പോസ്തോലന്മാർക്ക് പൗരോഹിത്യം നല്കിയതു നമ്മുടെ കർത്താവാണല്ലോ. താൻ ശിഷ്യന്മാരെ അടുക്കൽ വിളിച്ചു സകല ഭൂതങ്ങളുടെമേലും വ്യാധികളെ സൗഖ്യമാക്കുവാനും.........ദൈവരാജ്യം പ്രസംഗിപ്പാനും അവരെ അയച്ചപ്പോൾ (ലൂക്കോ 9: 1)ശെമ്മാശ്ശന്മാരായും, തന്റെ ഉയിർപ്പിനുശേഷം പ്രത്യക്ഷപ്പെട്ട് അവരുടെമേൽ ഊതിക്കൊണ്ട് ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ, അവ മോചിക്കപ്പെട്ടിരിക്കുന്നു (യോഹ. 20: 22–23) എന്നു കല്പിച്ച് അധികാരം നൽകിയപ്പോൾ അവരെ കശ്ശീശ്ശന്മാരായും, തന്റെ സ്വർഗ്ഗാരോഹണവേളയിൽ അവരുടെമേൽ തന്റെ കൈ ഉയർത്തി അവരെ അനുഗ്രഹിച്ചപ്പോൾ (ലൂക്കോസ് 24: 51) പ്രധാനാചാര്യന്മാരായും, (മേല്പട്ടക്കാരായും) ഉയർത്തി എന്നു ശ്ലീഹന്മാരുടെ ഉപദേശങ്ങൾ അടങ്ങിയ * വി. ക്ലീമ്മീസിന്റെ പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കുന്നു. വി. അപ്പോസ്തോലന്മാരുടെ പൌരോഹിത്യത്തെ സംബന്ധിച്ചിടത്തോളം നമ്മുടെ സഭയുൾപ്പെടെയുള്ള പുരാതനസഭയുടെ വിശ്വാസം ഇതാണ്. നമ്മുടെ കർത്താവിൽനിന്നും അപ്പോസ്തോലന്മാർക്കു ലഭിച്ച പൗരോഹിത്യനൽവരം അവർമുതൽ തുടർന്നുവരുന്നകൈവെയ്പുമൂലം ഇന്നേയോളം സഭയിൽനിലനിൽക്കുന്നു. ഈ കൈവെയ്പില്ലാത്തവരെ പട്ടക്കാരായി സഭ ഗണിക്കുകയോ, ആദരിക്കുകയോ ചെയ്യുന്നില്ല. പുരാതനസഭകളെല്ലാം ഈ കൈവെയ്പുമൂലമുള്ള ആചാര്യത്വത്തെ അത്യധികം ആദരിക്കുകയും, വിലമതിക്കുകയും ചെയ്തുവരുന്നു. ഈ കൈവെയ്പില്ലാത്ത ഒരുവൻ എത്ര വലിയ പണ്ഡിതനോ, ഭക്തനോ, പരിശുദ്ധനോ ആയിരുന്നാലും ആ ആളെ ഒരു പട്ടക്കാരനായി സഭ അംഗീകരിക്കുന്നില്ല. മേല്പട്ടക്കാരില്ലെങ്കിൽ സഭയില്ലെന്നത്രേ 2–ാം നൂററാണ്ടിന്റെ പ്രാരംഭത്തിൽ ജീവിച്ചിരുന്ന അഗ്നിമയനായ മാർ ഇഗ്നാത്തിയോസ് പ്രസ്താവിച്ചിരിക്കുന്നതു്. വല്ല കാരണവശാലും ഏതെങ്കിലും സഭയിൽ ഈ കൈവെയ്പ്പ് തുടർന്നു ലഭിക്കാൻ സാധിക്കാതെ വന്നിട്ടുള്ള അവസരങ്ങളിൽ അപ്പോസ്തോല കൈവെയ്പു നിലനില്ക്കുന്ന സഹോദരീസഭയിൽനിന്നും അതു പ്രാപിച്ചു പട്ടത്വം നിലനിർത്തുകയാണു ചെയ്തിട്ടുള്ളതെന്നു സഭാചരിത്രത്തിൽ കാണാവുന്നതാണ്. നമ്മുടെ കർത്താവിന്റെ പതിനൊന്നു ശിഷ്യന്മാർ കർത്താവിൽനിന്നു നേരിട്ടു പൗരോഹിത്യം പ്രാപിക്കുകയും, അവരിൽനിന്നു പിന്നീടുള്ളവർക്കു കൈവെയ്പ്പ് ലഭിക്കുകയുംചെയ്തു. എന്നാൽ അവരോടൊപ്പംതന്നെ സ്ഥാനമുള്ള (2. കോരി 12: 11) വി. പൗലൂസിനു കൈവെയ്പു ലഭിച്ചതു് എങ്ങനെയെന്നുള്ളതിനെപ്പററി വ്യത്യസ്ഥങ്ങളായ രണ്ടു് അഭിപ്രായങ്ങളാണുള്ളതു്.

മററ് അപ്പൊസ്തോലന്മാർ കർത്താവിൽനിന്നു പൗരോഹിത്യം നേരിട്ടു പ്രാപിച്ചതുപോലെ വി. പൗലൂസിനും നേരിട്ടുതന്നെ കിട്ടി എന്നുള്ളതാണ് ഒരഭിപ്രായം. ഇതിനുപോൽബലകമായി ചൂണ്ടിക്കാണിക്കപ്പെടുന്നതു് ഗലാത്യലേഖനം 1–ാം അദ്ധ്യായത്തിലെ 1–ാംവാക്യമാണ്. "മനുഷ്യരിൽനിന്നല്ല, മനുഷ്യരാലുമല്ല, യേശുക്രിസ്തുവിനാലും,.... പിതാവായ ദൈവത്താലുമത്രേ അപ്പോസ്തോലനായ പൗലൂസും, കൂടെയുള്ള സഹോദരന്മാരും ഗലാത്യസഭകൾക്ക് എഴുതുന്നതു്". വി. പൗലൂസിന്റെ അപ്പോസ്തോലത്വം മനുഷ്യരിൽനിന്നല്ല, മനുഷ്യരാലുമല്ല, യേശുക്രിസ്തുവിനാലാണ് എന്ന വിവക്ഷയാണത്രെ ഈ വാക്യത്തിനുള്ളതു്! എല്ലാ പൗരോഹിത്യസ്ഥാനങ്ങളും യേശുക്രിസ്തുവിനാലാണ്. എങ്കിലും, അവ അപ്പോസ്തോല പിൻതുടർച്ചയോടുകൂടിയ അധികാരമുള്ള മദ്ധ്യസ്ഥന്മാരാൽ–മേല്പട്ടക്കാരാൽ—ആണു കൊടുക്കപ്പെടുന്നതു്. എന്നാൽ വി. പൗലൂസിനെ സംബന്ധിച്ചിടത്തോളം ഇങ്ങനെ ഒരു മാനുഷികമദ്ധ്യസ്ഥതയില്ലായിരുന്നു എന്നും ഇതു ദൈവവിചാരണയിലുള്ള ഒരു പ്രത്യേക സംഗതിയായി പരിഗണിക്കപ്പെടേണ്ടതാണെന്നുമത്രേ ഈ അഭിപ്രായഗതി.

രണ്ടാമത്തെ അഭിപ്രായം മേല്പറഞ്ഞതിൽ നിന്നും വ്യത്യസ്ഥമാണ്. വി. പൗലൂസിനെ പുറജാതികളുടെയും, രാജാക്കന്മാരുടെയും, ഇസ്രായേൽ പുത്രന്മാരുടെയും മുമ്പാകെ ക്രിസ്തുവിനെ സാക്ഷിക്കുവാനായി നമ്മുടെ കർത്താവു പ്രത്യേകം തെരഞ്ഞെടുക്കുകയും, അദ്ദേഹം മററ് അപ്പോസ്തോലന്മാരിൽനിന്നും കൈവപ്പ്–സംബന്ധത്തിന്റെ വലത്തുകൈ– പ്രാപിച്ചു മുറപ്രകാരം തന്നെ അപ്പോസ്തോലനായി

* വി. ക്ലീമ്മീസ് 1–ാം നൂററാണ്ടിൽ ജീവിച്ചിരുന്ന സഭാപിതാവും, വി. പത്രോസ്, പൗലോസ് ശ്ലീഹന്മാരിൽനിന്നു മേല്പട്ടം പ്രാപിച്ച റോമാ സിംഹാസനത്തിലെ മെത്രാനുമാണ്. ഇദ്ദേഹത്തിന്റെ ലേഖനങ്ങൾ വി. സഭ അപ്പോസ്തോലന്മാരുടെ ലേഖനങ്ങൾപോലെ ആദരിച്ചുവരുന്നു.

ത്തിരുകയും ചെയ്തു എന്നാണ്. ഇതിലേക്ക് ചൂണ്ടിക്കാണിക്കപ്പെടുന്ന പ്രാരംഭ തെളിവ് വി. പൗലൂസിന്റെ മാമോദീസാ തന്നെ: കർത്താവ് ഒരു പ്രത്യേക സംഗതിയായി ശൗലിനു നേരിട്ടുതന്നെ വീണ്ടുംജനനനൽവരം നൽകാതെ, അതിലേക്ക്, ദമസ്ക്കോസിൽ പാർത്തിരുന്ന അനന്യാസ് എന്ന ഒരു ശിഷ്യനെ നിയോഗിക്കുകയാണല്ലോ ഉണ്ടായത്. (നടപ്പ് 9:17) അനന്യാസ് ശൗലിനെ ചെന്നു കാണുകയും അവനു മാമോദീസാ നൽകുകയും ചെയ്തു. കർത്താവിൽനിന്നു നേരിട്ടു പ്രാപിക്കാമായിരുന്നെങ്കിൽ അനന്യാസ് അയയ്ക്കപ്പെടേണ്ട ആവശ്യമെന്താണ്? ഇതിനു കർത്താവിനു കഴികയില്ലാഞ്ഞിട്ടല്ല. ഇഹലോകത്തിൽ വന്നു സകല നീതിയും നിവൃത്തിച്ചവനായ തന്റെ മനുഷ്യാവതാരവ്യാപാരത്തിന്റെ പിൻതുടർച്ചയായുള്ള രക്ഷാകരപ്രവൃത്തികൾ തന്റെ ശരീരമായ സഭയിൽകൂടെ നടത്തപ്പെടണമെന്നുള്ളതു തന്റെ നീതിയാണ്. ദൈവപുത്രനായ താൻ യോഹന്നാൻസ്നാപകനിൽനിന്നു മാമോദീസാ കൈക്കൊണ്ടു നീതി നിവൃത്തിച്ചുവല്ലോ. കൊർന്നേലിയോസിന്റെ മാനസാന്തരത്തിൽ ഒരു ദൈവദൂതൻ അവന്റെ അടുക്കൽ വന്നിട്ടുപോലും അവനു മാമോദീസാ നൽകുവാൻ നമ്മുടെ കർത്താവു പത്രോസിനെ നിയോഗിക്കുന്നതായിട്ടു നാം വായിക്കുന്നു. (നടപ്പ് 10: 17) ആകയാൽ ഇതു ദൈവത്തിന്റെ നീതിയാകുന്നു എന്നു നാം ഗ്രഹിക്കണം. വി. സഭയിൽ അംഗത്വം പ്രാപിക്കുന്നതിനു മാമോദീസാ അത്യന്താപേക്ഷിതമായിരിക്കുന്നതുപോലെ പൗരോഹിത്യം പ്രാപിക്കുന്നതിനു കൈവയ്പ് അനിവാര്യമാണ്. മാമോദീസായിക്കു ദൃശ്യനായ കാർമ്മികനും കർമ്മവും ആവശ്യമായിരിക്കുന്നവണ്ണംതന്നെ പൗരോഹിത്യത്തിനും ആവശ്യമാണ്. അനന്യാസിൽനിന്നു വി. പൗലൂസ് മാമോദീസാ ഏറ്റതുപോലെ ശിഷ്യന്മാരിൽ നിന്നു മേല്പട്ടം അതായതു് അപ്പോസ്തോലസ്ഥാനവും കൈക്കൊണ്ടു എന്നാണു രണ്ടാമത്തെ അഭിപ്രായക്കാർ ചൂണ്ടിക്കാണിക്കുന്നത്. ഇതിലേക്ക് അപ്പോസ്തോലന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ നിന്നും, വി. പൗലൂസിന്റെ ലേഖനത്തിൽനിന്നും തെളിവുകൾ ലഭിക്കുന്നുണ്ട്. "ഞാൻ ബർന്നബാസിനെയും, പൗലൂസിനെയും വിളിച്ചിരിക്കുന്ന വേലയ്ക്കായി അവരെ എനിക്കു വേർതിരിപ്പിൻ എന്നു പരിശുദ്ധാത്മാവു പറഞ്ഞു. അങ്ങനെ അവർ (അന്ത്യോഖ്യായിൽ പാർത്തിരുന്ന ശിഷ്യന്മാർ) ഉപവസിച്ചു പ്രാർത്ഥിച്ചു അവരുടെമേൽ കൈവച്ചു അവരെ പറഞ്ഞയച്ചു". (നടപ്പ് 13: 3) ഇങ്ങനെ വേർതിരിക്കപ്പെട്ട വേലയ്ക്ക്—പൗരോഹിത്യ ശുശ്രൂഷയ്ക്ക്—ബർന്നബാസും പൗലൂസും കൈവയ്പു പ്രാപിച്ചു.

മററു് അപ്പോസ്തോലന്മാരോടു തുല്യമായ പ്രധാനാചാര്യത്വ നൽവരം ബർന്നബാസിനും പൗലൂസിനും ലഭിച്ചതു അപ്പോസ്തോലന്മാരിൽ നിന്നാണ്. "എനിക്കു ലഭിച്ച കൃപ അറിഞ്ഞുകൊണ്ടു് തൂണുകളായി എണ്ണപ്പെട്ടിരുന്ന യാക്കോബും കേപ്പാവും യോഹന്നാനും ....ഞങ്ങൾക്കു സംബന്ധത്തിന്റെ വലംകൈ തന്നു" എന്നു ഗലാ 2: 9-ൽ വി: പൗലൂസ് പ്രസ്താവിച്ചിരിക്കുന്നു. പ്രോട്ടസ്റ്റൻറുകാർ അച്ചടിപ്പിച്ചിട്ടുള്ള വേദപുസ്തകപ്രതികളിൽ സംബന്ധത്തിന്റെ വലംകൈ എന്നതിനു പകരം 'കൂട്ടായ്മയുടെ വലംകൈ' എന്നാണു കാണുന്നത്. എന്നാൽ പ്ശീത്തോ (സുറിയാനി) വേദപുസ്തകത്തിൽ "ശവുത്തോപ്പുസോ"—സംബന്ധത്തിന്റെ വലംകൈ-എന്നു തന്നെയാണു പറഞ്ഞിരിക്കുന്നത്. ശവുത്തോപ്പുസോ എന്ന വാക്കിനു 'ഒപ്പം പങ്കാളിയാക്കുക' 'ഐക്യതയിൽ ആക്കുക' എന്നിപ്രകാരം അർത്ഥമുണ്ട്. ആകയാൽ സംബന്ധത്തിന്റെ വലംകൈ കൊടുത്തപ്പോൾ തൂണുകളായി എണ്ണപ്പെട്ടിരുന്ന യാക്കോബും കേപ്പാവും യോഹന്നാനും, പൗലൂസിനെയും ബർന്നബാസിനെയും അവരോടൊപ്പം പങ്കാളികളാക്കുകയത്രേ ചെയ്തത്. തുല്യരാക്കിത്തീർത്തു എന്നു സാരം.

"സംബന്ധം" എന്നവാക്കിനു കേവലം ഐക്യം എന്നോ ബന്ധം എന്നോ ഉള്ള അർത്ഥം മാത്രമല്ല ഉള്ളത്. കൂദാശാപരമായ സംബന്ധം എന്നത്രേ. ഹൂദായകാനോനിൽ 'സംബന്ധം' എന്ന പദം കൂദാശാപരമായ അർത്ഥത്തിൽ ധാരാളമായി ഉപയോഗിച്ചിട്ടുണ്ട്. തൽക്കാലം ഒരു ഉദാഹരണം മാത്രം ഇവിടെ ചൂണ്ടിക്കാണിക്കാം. ഹൂദായ കാനോൻ 4-ാം കെപ്പാലയോൻ 3-ാം പാസോക്കായിൽ ഉറഹായുടെ യാക്കോബിന്റെ ഒരു നിശ്ചയത്തിൽ "വേശ്യാദോഷത്തിൽ പരസ്യമായി ഇരിക്കുന്നവൻ സംബന്ധത്തിൽ നിന്നു വേർതിരിക്കപ്പെടണം ........പുറജാതിക്കാരനാകയും പിന്നീടു തിരിച്ചുവരികയും ചെയ്യുന്നവനായ ക്രിസ്ത്യാനിയുടെമേൽ പ്രധാനാചാര്യൻ പ്രാർത്ഥന നടത്തണം. അനുതാപത്തിന്റെ കാലം അവൻ തികയ്ക്കുമ്പോൾ അവൻ സംബന്ധിപ്പിക്കപ്പെടാം. (അവനു കുർബ്ബാന കൊടുക്കാം)" ഇവിടെ സംബന്ധം എന്ന പദം വി: കുർബാനാനുഭവം എന്ന അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. (കാനോൻ 4-ാം കെപ്പാലയോൻ മുഴുവൻ വി: കുർബ്ബാനയെപ്പററിയാണ്.) വിശുദ്ധ പൗലൂസ് ഗലാത്യ 2: 9-ൽ സംബന്ധത്തിന്റെ വലംകൈ എന്നാണല്ലോ പറഞ്ഞിരിക്കുന്നത്. ആകയാൽ കൂദാശാപരമായ വലംകൈ എന്നതിനു കൈവയ്പ് എന്ന അർത്ഥവിവക്ഷയത്രേ ഉള്ളത്.

ഇക്കാലത്തു ധാരാളമായി കേൾക്കുന്ന ഒരു പദമത്രേ 'കൂട്ടായ്മ' എന്നത്. കുറേ ക്രിസ്തീയ സഹോദരന്മാർ

ഒരുമിച്ചു കൂടി ഓരോരുത്തരുടെയും കുറവുകളും കഴിവുകളും തമ്മിൽ തമ്മിൽ അറിയിച്ചു നടത്തുന്ന Sharing–ന് കൂട്ടായ്മ എന്നു പറഞ്ഞു വരുന്നുണ്ട്. ചില പ്രോട്ടസ്റ്റൻറു വിഭാഗങ്ങളും അവിടെ നിന്നു പൊട്ടിത്തെറിച്ചു പോയിട്ടുള്ള അവാന്തര വിഭാഗങ്ങളും ഇപ്രകാരമുള്ള കൂട്ടായ്മ ആചരിച്ചുവരുന്നുണ്ടെങ്കിലും ആദിമ സഭയിൽ കൂട്ടായ്മ എന്നതു വി: കൂദാശാനുഭവത്തെയാണു മുഖ്യമായി പ്രതിബിംബിപ്പിച്ചിരുന്നതു്.

സംബന്ധത്തിൻെറ വലംകൈ–കൂദാശാപരമായ വലംകൈ–മൂന്നു് അപ്പോസ്തോല പ്രമുഖന്മാർ–തൂണുകളായി എണ്ണപ്പെട്ടവർ–വി: പൗലൂസിനും വി: ബന്നബാസിനും കൊടുത്തു. അതു പ്രധാനാചാര്യത്വത്തിൻേറതായ കൈവയ്പാണു്. വി: പൗലൂസിൻെറ അപ്പോസ്തോലപദലബ്ധി അങ്ങനെയാണു്. അതു് മററപ്പോസ്തോലന്മാരുടേതിനെക്കാൾ ഒട്ടും കുറഞ്ഞതല്ലെന്നു വി: പൗലൂസ് തന്നെ വ്യക്തമാക്കിയിട്ടുണ്ടു്. (2 കോരി 11: 5, 12: 11)

അതേ, തൂണുകളായി എണ്ണപ്പെട്ടിരുന്ന അപ്പോസ്തോലന്മാർ സംബന്ധത്തിൻെറവലംകൈ–അഥവാ കൂദാശാപരമായ കൈവയ്പു—മൂലം ബന്നബാസിനെയും പൗലൂസിനെയും അവരോടു തുല്യപങ്കാളികളാക്കിത്തീർക്കുകയായിരുന്നു.

പന്ത്രണ്ടു് അപ്പോസ്തോലന്മാരിൽ ഒരുവനായിരുന്ന നാശത്തിൻെറ പുത്രനായ യൂദാസ്കറിയോത്തിനു പകരം ദൈവാത്മാവിനാൽ തെരഞ്ഞെടുക്കപ്പെട്ട വി: മത്യാസും അപ്പോസ്തോലത്വം പ്രാപിച്ചതു് ശേഷം പതിനൊന്നു് അപ്പോസ്തോലന്മാരിൽ നിന്നാണെന്നു നടപ്പുകളുടെ പുസ്തകത്തിൽ നിന്നു വ്യക്തമാകുന്നുണ്ടല്ലോ (നടപ്പ് 1: 26) അതും കർത്താവിൻെറ സ്വർഗ്ഗാരോഹണശേഷമാണു്. സ്വർഗ്ഗാരോഹണാനന്തരം അപ്പോസ്തോലസ്ഥാനത്തേക്കു വന്നവരെല്ലാം അപ്പോസ്തോലന്മാരിൽ നിന്നു തന്നെ ദൃശ്യമായ കർമ്മം–കൈവയ്പു–മൂലേന നൽവരംപ്രാപിക്കയാണു ചെയ്തിട്ടുള്ളതു്. വി. പൗലൂസ് ഉൾപ്പെടെയുള്ള എല്ലാ അപ്പോസ്തോലന്മാരും കൈവയ്പു മൂലമാണു് ശെമ്മാശ്ശന്മാരെയും, ആചാര്യന്മാരെയും പ്രധാനാചാര്യന്മാരെയും നിയമിച്ചാക്കിയിരുന്നതും. (നടപ്പ്. 6: 6, 1 തിമോ 4: 14, 1 തിമോ 5: 22, 2 തിമോ 1: 6) അങ്ങനെയുള്ള കൈവയ്പു് ഇന്നേയോളം ഇടമുറിയാതെ വി: സഭയിൽ തുടർന്നു കൊണ്ടിരിക്കുന്നു.

മേൽ നാം കണ്ടപ്രകാരം അപ്പോസ്തോലന്മാരിൽ നിന്നാണു വി: പൗലൂസ് കൈവയ്പു്–അപ്പോസ്തോലത്വം–കൈക്കൊണ്ടതെങ്കിൽ പൗലൂസ് ഗലാത്യർക്കെഴുതുമ്പോൾ "മനുഷ്യരിൽ നിന്നല്ല, മനുഷ്യനാലുമല്ല, യേശുക്രിസ്തുവിനാലും........പിതാവായ ദൈവത്താലുമത്രേ അപ്പോസ്തോലനായ പൗലൂസും കൂടെയുള്ളവരും ഗലാത്യസഭകൾക്കെഴുതുന്നതു്" എന്നു് എഴുതിയിരിക്കുന്നതു് എന്തുകൊണ്ടാണു്? ക്രിസ്തീയസഭാവിദ്വേഷിയായിരുന്ന ശൗൽ (വി: പൗലൂസ്) അത്ഭുതകരമായ വിധം ക്രിസ്തുവിനാൽ പിടിക്കപ്പെട്ടുകയും ക്രിസ്തുവിൻെറ സഭയിൽ അംഗമായിത്തീരുവാൻ ഇടയാകയും ചെയ്ത ആ അത്ഭുതസംഭവത്തെക്കുറിച്ചുള്ള–അതേ–തൻെറ വിളിയേയും തെരഞ്ഞെടുപ്പിനേയും പററിയുള്ള–സ്മരണയും ക്രിസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനവുമാണിവിടെ വിവക്ഷിക്കപ്പെടുന്നതു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. വി: പൗലൂസ് ക്രിസ്തുമതസിദ്ധാന്തങ്ങൾ പഠിക്കയും അതിൽ പ്രഗത്ഭനാകയും ചെയ്തതു് ദൈവികവെളിപ്പാടു മൂലമാണു്. ഗലാത്യലേഖനം എഴുതുന്നതു് ആ നിലയിലാണെന്നത്രേ അവിടെ പറയുന്നതു്. ഗലാ. 1: 11–ൽ നിന്നു് ഇതു കൂടുതൽ വ്യക്തമാകുന്നു "സഹോദരന്മാരെ, ഞാൻ അറിയിച്ച സുവിശേഷം മാനുഷമല്ല എന്നു നിങ്ങളെ ഓർപ്പിക്കുന്നു. അതു ഞാൻ മനുഷ്യരോടു പ്രാപിച്ചിട്ടില്ല, പഠിച്ചിട്ടുമില്ല. യേശുക്രിസ്തുവിൻെറ വെളിപ്പാടിനാലത്രേ പ്രാപിച്ചതു്". ഇതിൽനിന്നും അപ്പോസ്തോലസ്ഥാനത്തെപ്പററിയോ കൈവയ്പിനെപ്പററിയോ അല്ല സുവിശേഷത്തെപ്പററിയാണു് ഗലാ 1: 1–ൽ പറയുന്നതു് എന്നു വ്യക്തമാണല്ലോ.

വി. പൗലൂസിനു പൗരോഹിത്യം കർത്താവിൽ നിന്നു നേരിട്ടു കിട്ടി എന്ന ധാരണയിൽ സ്വയം ആചാര്യന്മാരാണെന്നു നടിച്ചു നടക്കുന്നവർ ഇക്കാലത്തു ദുർല്ലഭമല്ല. എന്നാൽ അതു വി: വേദത്തിനോ, സഭയുടെ പാരമ്പര്യത്തിനോ, ദൈവത്തിൻെറ നീതിക്കോ ചേർന്നതല്ല എന്നു് നാം പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാണു്. പ്രാർത്ഥനയും ജീവിതവിശുദ്ധിയുംമൂലം ദിവ്യമായ കൃപകൾ പ്രാപിച്ചവരുണ്ടു്. എങ്കിലും അതു പൗരോഹിത്യ നൽവരമല്ല. അതു് അതിൻെറ വിളിയും മാർഗ്ഗവുമനുസരിച്ചു കൈക്കൊള്ളേണ്ടതത്രെ. കൊർന്നേലിയോസ് പ്രാർത്ഥിച്ചപ്പോൾ മാലാഖാ വന്നു. എങ്കിലും മാമോദീസായിക്കു വി. പത്രോസ് വരേണ്ടിയിരുന്നു.

പുറജാതി ദൈവങ്ങൾ 7.

# കനാന്യ ദേവതകൾ

(ഡീക്കൻ ററി. ജി. വറുഗീസ് ബി. ഏ.)

ലോകം ഒരിക്കൽ ജലപ്രളയത്താൽ ഒന്നു ശിക്ഷിക്കപ്പെട്ടുവെന്നതു് ഒരു വാസ്തവമാണു്. ആസ്ട്രേലിയ, ഇൻഡ്യാ, പോളിനേഷ്യാ, തിബറ്റ്, ലിത്വാന്യാ എന്നീ രാജ്യവാസികളുടെയെല്ലാം മതഗ്രന്ഥങ്ങളിൽ വിവിധതരത്തിൽ ഈ സംഭവം വിവരിച്ചിട്ടുണ്ടെന്നുള്ളതു് ഇതിനൊരു തെളിവാണു്. യൂഫ്രട്ടീസ് ടൈഗ്രീസ് നദികൾക്കടുത്തുള്ള "അർമീനിയാ,യിലെ അറാറാത്തു പർവ്വതത്തിൽ നിന്നും ഈ സംഭവത്തിനു് തെളിവായി ഒരു കപ്പലിന്റെ അവശിഷ്ടങ്ങൾ അടുത്തകാലത്തു് കണ്ടെടുത്തതു് പ്രത്യേകം സ്മരണീയമല്ലോ. നോഹയുടെ പെട്ടകം അവിടെയായിരുന്നു ഉറച്ചതു് എന്നു ബൈബിളിൽ പ്രസ്താവ്യവുമുണ്ടു്.

നോഹയുടെ മൂന്നു മക്കൾ (ശേം, ഹാം, യാഫെത്തു്) യൂഫ്രട്ടീസ് ടൈഗ്രീസ് നദികളുടെ ഇടയിലുള്ള മെസപ്പെട്ടോമിയായിൽ വർദ്ധിച്ചു പെരുകി. അവിടം സംസ്കാരത്തിന്റെ കേന്ദ്ര സ്ഥാനമായി മാറി. നോഹയുടെ മക്കൾ ദേശാന്തരികൾ ആയതിനാൽ പല സ്ഥലത്തേക്കും മാറി താവളമടിച്ചു. ഹാമിന്റെ മക്കൾ മിസ്രയിം (ഈജിപ്റ്റ്) ഇൻഡ്യ എന്നിവിടങ്ങളിലേക്കു കുടിയേറിപ്പാർത്തു. അവരാണു ദ്രാവിഡർ. മിസ്രയീമ്യരുടെ ഒരു സഹോദര ഗോത്രം പലസ്തീനിലേക്കു കടന്നു. അവരാണു കനാന്യർ. (ഉല്പ. 9: 26–27, 10:15–20) മദ്ധ്യേഷ്യയിലും മദ്ധ്യധരണിക്കടലിന്റെ സമീപ പ്രദേശങ്ങളിലും ഇവർ വ്യാപിച്ചു. ഇവരുടെ പേരിൽനിന്നുമാണു് 'കനാൻ നാടു്' ഉണ്ടായതു്. കനാനിലാണു് യരുശലേം. അബ്രഹാം കനാനിൽ വന്നപ്പോൾ അദ്ദേഹം കനാന്യരെ (ഉല്പ. 12: 7, 15: 13) അവിടെ കണ്ടിരുന്നുവല്ലോ.

വേദപുസ്തകത്തിൽനിന്നും മററുഗവേഷണങ്ങളിൽ നിന്നും ഇവരുടെ മതപരമായ പല ചടങ്ങുകളെയും സംബന്ധിച്ച വിവരങ്ങൾ ഇപ്പോൾ വെളിച്ചത്തു വന്നിട്ടുണ്ടു്. (ആര്യന്മാരും ദ്രാവിഡരും ഹാമിന്റെ സന്താനങ്ങളാണു് ഇൻഡ്യയുടെ സനാതന ധർമ്മം ഇതിനു തെളിവാണു്.) യൂഫ്രട്ടീസ് ടൈഗ്രീസ് സമതലങ്ങളിൽ (Fertile cresant) നിന്നും പിരിഞ്ഞുപോയ ജനതയ്ക്കു സ്ഥലകാലങ്ങൾക്കനുസരണമായി പല ആരാധനാരീതികളും ദൈവങ്ങളും ഉണ്ടായി. കനാന്യർക്കും അങ്ങിനെ പല ആരാധനാരീതികളും ദൈവങ്ങളും ഉണ്ടായിവന്നു. കനാന്യ ദൈവങ്ങൾ ആരെല്ലാം? അവരുടെ ജോലികളെന്തെല്ലാം?

കനാന്യർക്കു് അനേകം കർത്താക്കന്മാരും ദൈവങ്ങളുമുണ്ടു്. ദൈവങ്ങളുടെ എല്ലാം പരമാധികാരിയായ കനാന്യ ദൈവമാണു് എൽ. (EL) എല്ലാ ദൈവങ്ങളുടെ മേലും കർത്തൃത്വവും നിയന്ത്രണവും 'എൽ'നുണ്ടു്. (എബ്രായർക്കെല്ലാം 'EL' ഒരു ദൈവമാണു്. ഫൊയ്നീഷ്യർക്കു് 'ഇലോൺ' (Elon) എന്നും അസ്സീറിയക്കാർക്കു് 'ഇള്ളു' (Illu) (അള്ളാത്തു–ഒരു ദേവത) എന്നും അരാമ്യർക്കു് 'അള്ളാ' (Allah) എന്നും പേരുള്ള ദൈവങ്ങൾ എല്ലാം കനാന്യരുടെ 'EL' ആണു്.)

'ബാൽ', (Ba–al) രാജ്യത്തിനു രക്ഷകനും നായകനുമാണു്. അദ്ദേഹമാണു് കനാനിന്റെ 'രാഷ്ട്രപതി!". അദ്ദേഹത്തിന്റെ നാമത്തിൽ അനവധി ക്ഷേത്രങ്ങളുണ്ടു്. അവിടെ പുരോഹിതന്മാരുമുണ്ടു്. പുരോഹിതിമാരും ക്ഷേത്രകന്യകകളും ദേവപ്രീതിക്കായി പല വിധത്തിലും ദുർവൃത്ത ജീവിതം നയിച്ചുവന്നു. (ഇന്ത്യയിലെ ദേവദാസീ) സമ്പ്രദായവും മാന്ത്രിക പുരോഹിത വൃന്ദവും കനാനിലെ പുരാതന ആരാധനയുടെ (Khodashim worship) അവശിഷ്ടങ്ങളാണു്.

അനേക ഭർത്താക്കന്മാരുള്ള 'ഇസ്താർ' എന്ന ദേവി, കനാനിൽ 'അസ്തരോത്തു്' എന്ന പേരിലറിയപ്പെടുന്നു. അവൾ ബാലിന്റെയും ഭാര്യയാണു പോൽ! ബാൽ പുരാണങ്ങൾ വിശദീകരിക്കുന്ന (Ugaristic Mythology) ഇതിഹാസത്തിൽ 'അനാത്തു്' (Anath) എന്നു പറയുന്ന ഇൻഡ്യൻ ദേവതയായ കാളിയെക്കുറിച്ചും പറയുന്നുണ്ടു്. (Bible as History pg. 264) അവൾ പട്ടണങ്ങളിൽ പാർത്തുകൊണ്ടു് തീരദേശവാസികളായ പൌരസ്ത്യരെ ക്ഷേത്രങ്ങൾക്കുള്ളിൽ കൊണ്ടുവന്നു് അടച്ചിടുകയും കൊന്നുകളയുകയും ചെയ്യുന്നു. യുവരക്തമാണു് അവൾ അധികമായി ഇഷ്ടപ്പെടുന്നതു്. മനുഷ്യശിരസ്സുകൾ അവൾ ആഭരണങ്ങളായണിയുന്നു. മുറിച്ചെടുത്ത കരങ്ങൾ അവളുടെ കടിപ്രദേശത്തുള്ള ബെൽററിൽ തൂക്കിയിടുന്നു. മനുഷ്യരക്തത്തിൽ കര പ്രക്ഷാളനം ചെയ്യുക അവൾക്കൊരു ആനന്ദമായിരുന്നു പോൽ. ഹിത്യരും മിദിയാന്യരും കനാന്യരും അവളുടെ ന

ഗ്നപ്രതിമകളുണ്ടാക്കി ആരാധന അർപ്പിച്ചുവന്നു. അവർക്കു ബലികളുമർപ്പിച്ചുവന്നിരുന്നു. ദേശാടകരായ (nomadic tribe) ആദിജനതയെല്ലാം 'വീഞ്ഞു്'ഒരു വിശുദ്ധ വസ്തുവായി പൂജിച്ചാരാധിച്ചിരുന്നു. വേദമതത്തിൽ സോമ, സുര, ലഹരി പാനീയങ്ങളെല്ലാം നിവേദിത വസ്തുക്കളായിത്തീർന്നതു് ഇതിനൊരു തെളിവാണല്ലോ. പല കുഞ്ഞുങ്ങളേയും കന്യകകളേയും അവർ ബലിയർപ്പിച്ചു. ദേവന്മാരും ദേവിമാരും അവരുടെ ബലി അർപ്പണത്തിൽ വളരെയേറെ പ്രസാദിച്ചിരുന്നുപോൽ!

മറ്റെല്ലാ പുറജാതി മതത്തിലും കാണാറുള്ളതുപോലെ വൃക്ഷം, ജലം, ഗുഹ, ശില, മേരു ഇതെല്ലാം വിശുദ്ധമെന്നും ദൈവസാന്നിദ്ധ്യമുള്ളതെന്നും, കനാന്യരും വിശ്വസിച്ചിരുന്നു. സിറിയായിലെ പല നദികളും വിശുദ്ധമെന്നു് അവർ കരുതി ആ നദികളെ വണങ്ങിവന്നു. സീദോനും കീശോനും രണ്ടു വിശുദ്ധ നദികളായിരുന്നു.(ഇൻഡ്യയിലും വിശുദ്ധ നദിയായി ഗംഗയും വിശുദ്ധ വൃക്ഷങ്ങളും ശിലകളുമെല്ലാം ഉണ്ടല്ലോ) സർപ്പാരാധന, ഇൻഡ്യയിലേപ്പോലെ തന്നെ കനാനിലും സുലഭമായിട്ടുണ്ടു്. അവർ കാളകളെ ദൈവികത്വം കല്പിച്ചു വന്ദിക്കാറുണ്ടു്. ആഭരണങ്ങളെല്ലാം അണിയിച്ചു് അവർ കാളകളെ ബഹുമാനിക്കാറുണ്ടു്.

ദേശാടകഗണത്തിനു് പ്രകൃതിപൂജയിൽ വളരെ താല്പര്യമുണ്ടു്. അവരും യരുശലേമിലെ യബൂസ്യരും സൂര്യാരാധകരായിരുന്നു. (യരുശലേം ദേവാലയം പണിതതും ദേവാലയത്തിനുള്ളിലേക്കു സൂര്യരശ്മി പ്രവേശിക്കത്തക്ക വിധമാണെന്നാണു പറയുന്നതു് ഒരു മലയിലാണു് ദേവാലയം പണിതതും. സൂര്യാരാധന പില്ക്കാലത്തു യഹൂദർ നീക്കം ചെയ്തുവെന്നു് എസക്കിയേൽ 8: 3–17ൽ പറയുന്നതു കാണുക) കനാൻ നാട്ടിൽ പില്ക്കാലത്തു് അധിവാസത്തിനു് എത്തിയ എബ്രായർക്കു് കനാനിലെ പല വിശ്വാസങ്ങളും സ്വീകരിക്കേണ്ടി വന്നിട്ടുണ്ടു്. ജലദേവൻ, വൃക്ഷദേവൻ, സാഗരസർപ്പം (ലിവ്യാഥാൻ)എന്നിവരിലെല്ലാം അബ്രഹാമിന്റെ കുടുംബജരും വിശ്വസിച്ചിരുന്നതിനു് വിശുദ്ധ വേദപുസ്തകം തന്നെ വേണ്ടത്ര തെളിവുനൽകുന്നുണ്ടു്. കനാന്യരുടെ ബാൽ, അസ്തരോത്തു്, അനാത്തു് എന്നീ ദേവന്മാരിൽ എബ്രായർക്കും വിശ്വാസം കുറവല്ലായിരുന്നു. എങ്കിലും യഹോവായെ ശ്രേഷ്ഠ ദൈവമായി അവർ വന്ദിച്ചാരാധിച്ചിരുന്നു. കനാൻനാട്ടിലെ പഴയ 'കർത്താക്കന്മാരും ദൈവങ്ങളും' യഹോവായുടെ അധികാരത്തിൻ കീഴെയുള്ളവരെന്നു് അവർ ധരിക്കുവാൻ തുടങ്ങിയ കാലം, ഏകദൈവവിശ്വാസത്തിലേക്കു് ലോകജനത അടുത്തുവരുന്നുവെന്നുള്ളതിനു സൂചന നൽകുന്നതായിരുന്നു. 'യഹോവാ, ആരു്?' അടുത്ത ലക്കത്തിൽ കാണുക.

# ദൈവ പ്രീതി

(കെ. ഒ. കോശി, ആറാട്ടുപുഴ)

“എല്ലാവരേയും പ്രീതിപ്പെടുത്തുവാൻ സാദ്ധ്യമല്ല” എന്നു് നാം പലപ്പോഴും കേൾക്കാറുണ്ടു്. മറ്റുള്ളവർ തെറ്റിദ്ധരിക്കുമ്പോഴും, നമ്മുടെ പ്രവൃത്തികൾ വിമർശിക്കപ്പെടുമ്പോഴുമാണു് ഇത്തരത്തിൽ സംസാരിപ്പാൻ നാം പ്രേരിതരാകുന്നതു്. നമ്മുടെ ഉദ്ദേശശുദ്ധി ചോദ്യംചെയ്യപ്പെടുമോ എന്ന സംശയമായിരിക്കാം ഇതിനു കാരണം. നാം ആരെയോ പ്രീതിപ്പെടുത്തുവാൻബാദ്ധ്യസ്ഥരാണു് എന്ന ഉൾബോധം നമ്മിൽ സ്ഥിതിചെയ്യുന്നു എന്നതാണു് വാസ്തവം. എല്ലാവരേയും പ്രീതിപ്പെടുത്തുക ക്ഷിപ്രസാദ്ധ്യമല്ല. അതിനുള്ളശ്രമം വ്യക്തിത്വത്തെ ഇല്ലാതാക്കുകയും, സ്വാതന്ത്ര്യത്തെ ഹനിക്കുകയും ചെയ്യുന്നു. സ്വയം പ്രീതിക്കുവേണ്ടിയുള്ള ശ്രമം അതിലും ആപല്ക്കരമാണു്. അതു സ്വാർത്ഥതയെ പോഷിപ്പിക്കുന്നു.

എന്നാൽ ആരെയാണു് പ്രീതിപ്പെടുത്തേണ്ടതു്. ഹൃദയസമാധാനത്തിനും, സന്തുഷ്ടിക്കും പശ്ചാത്തലമാകുന്നതിനുതകുന്ന വിധത്തിൽ ചുറ്റുപാടുമുള്ളവരുടെപ്രീതിയോ, അപ്രീതിയോ നമ്മെ അലട്ടാതിരിക്കത്തക്കവണ്ണമുള്ള പരിതസ്ഥിതിയാണു് അഭികാമ്യമായിട്ടുള്ളതു്. അതിനു നാം ദൈവത്തെ പ്രീതിപ്പെടുത്തിയെങ്കിലേ സാധിക്കൂ. ക്രിസ്തീയ ആദർശങ്ങളുടെ പ്രഥമവും, പ്രധാനവുമായ താല്പര്യമാണതു്. ദൈവഹിതം നമ്മിൽ നടപ്പാകുമ്പോൾ, അതായതു നാം ദൈവഹിതത്തിനു വിധേയരായിത്തീരുമ്പോൾ ആന്തരീക സന്തോഷവും സമാധാനവും നമ്മിൽ ഉളവാകുന്നു. അപ്പോൾ എല്ലാവർക്കും പ്രീതികരവും, തേജോമയവുമായ ജീവിതം നമ്മിൽ പ്രത്യക്ഷമാകുന്നു. “ജ്ഞാനത്തിലും, വളർച്ചയിലും, ദൈവത്തിന്റെയും, മനുഷ്യരുടെയും കൃപയിലും മുതിർന്നുവന്നു” എന്ന അനുഭവം മനുഷ്യനുണ്ടാകുന്നതു് ഇപ്രകാരമാണു്.

മററുള്ളവർ നമ്മെപ്പററി എന്തു ചിന്തിക്കും എന്ന ഭയവും, ഭീതിയും നിഷ്ക്കാസനം ചെയ്യുന്നതിനുള്ള ഉപാധി ദൈവവചനം ഉള്ളിൽ സംഗ്രഹിപ്പാൻകഴിയുക എന്നതാണ്. നിസ്വാർത്ഥമായ പ്രാർത്ഥനകൊണ്ട്, ആത്മവിശ്വാസംമൂലം ദൈവനടത്തിപ്പ് നമുക്കു ദൃശ്യമാകുന്നു. ആത്മനിശ്വാസത (Spiritual inspiration) ലഭ്യമാകുന്നതിനു സുവിശേഷപാരായണത്തിൽകൂടി ക്രിസ്തുവിന്റെ ദിവ്യോപദേശങ്ങൾ പഠിച്ചു ധ്യാനിക്കേണ്ടതാവശ്യമാണ്. ക്രമമായ ഈ ധ്യാനഫലമായി, തെററിപ്പോകാവുന്ന മാനുഷികചിന്തയ്ക്കുപരിയായി ഉയന്നു് ഒരുനാളും തെററിപ്പോകാത്ത ദൈവികനടത്തിപ്പിനു നാം വിധേയരായിത്തീരുന്നു. ദൈവം പിതാവെന്നും, നാം ദൈവമക്കൾഎന്നുമുള്ള മനുഷ്യ-ദൈവബന്ധം അനുഭവസിദ്ധമാവുകയും, സ്നേഹം, നിസ്സ്വാർത്ഥത, വിനയം മുതലായി ക്രിസ്തു ദൃഷ്ടാന്തീകരിച്ചിട്ടുള്ള വിശേഷഗുണങ്ങളാൽ നാം ദൈവത്തോട് അടുത്തുചരിക്കുകയും, ദൈവഹിതം നമ്മിൽ നടപ്പായി, തൻമൂലം നാം ദൈവത്തെ പ്രസാദിപ്പിക്കുകയും ചെയ്യാൻ സാദ്ധ്യമാകും.

മാനുഷിക കല്പനകൾക്കു വിധേയരായിരുന്നു് ദൈവപ്രസാദം കൈവരുത്താമെന്നോ, എല്ലാവർക്കും പ്രീതി വരുമാറ് ജീവിതം നയിക്കാമെന്നോ, ആരും കരുതേണ്ടതില്ല. ദൈവികജ്ഞാനത്താൽ ആത്മികചൈതന്യം മനുഷ്യനിൽ വ്യാപരിക്കുമ്പോൾ "ഞാൻ നിങ്ങളിലും,നിങ്ങൾ എന്നിലും" എന്ന ക്രിസ്തീയപ്രമാണത്തിൽ ദൈവികമായി ചിന്തിപ്പാനും, പ്രവർത്തിപ്പാനും ഇടയാകും. "ഇനിയും ഞാനല്ല, ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നതു്" എന്ന ഉന്നതനിലയിലേക്കു നാം ഉയർന്നു് പൌലൂസിനെപ്പോലെ ദൈവത്തിനു പ്രസാദകരമായി ജീവിതം ക്രമപ്പെടുത്തുകയാണ് നാം ചെയ്യേണ്ടതു്.

നിസ്സ്വാർത്ഥവും, വിശ്വാസത്തിൽ അടിയുറച്ചതുമായ പ്രാർത്ഥന തെററിപ്പോകാത്ത ജീവിതത്തിന് അനുപേക്ഷണീയമാണ്. ദൈവഹിതത്തിനു വിധേയമായി സമർപ്പിക്കുന്ന പ്രാർത്ഥനകൾക്ക് ഉത്തരം ലഭിക്കാതെ വരികയില്ല. അതു് ഏവർക്കും അനുഗ്രഹകരവും, ദൈവത്തിനു പ്രസാദകരവുമാകുന്നു. അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ദൈവപ്രസാദമുള്ള മനുഷ്യർക്കു് സമാധാനം.

---

# ഇനിയെങ്കിലും റീത്തുപ്രസ്ഥാനക്കാരുടെ കണ്ണു തുറന്നിരുന്നെങ്കിൽ!

(ഡീക്കൻ കെ. സി. മാത്യു ബി. എ., അയിരൂർ)

1. അടുത്തകാലത്തു് ഒരു റീത്തുവൈദികനായ ഫാദർ തോമസ് വടശ്ശേരി പ്രസിദ്ധപ്പെടുത്തിയ "മലങ്കര ഓർത്തഡോക്സ് സഭയും, ഇതര ഓർത്തഡോക്സ് സഭകളും. ഇവതമ്മിൽ ബന്ധമുണ്ടോ" എന്ന ലഘുഗ്രന്ഥം വായിക്കുവാനിടയായി. വളരെയധികം പ്രതീക്ഷകളോടും, വിവിധ ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള ബന്ധം കൂടുതലായി മനസ്സിലാക്കാമെന്നുള്ള ആഗ്രഹത്തോടും കൂടെയാണ് പ്രസ്തുത പുസ്തകം തുറന്നു വായനയാരംഭിച്ചതു്. എന്നാൽ അതിന്റെ ഏതാനും പാരഗ്രാഫുകൾ വായിച്ചുകഴിഞ്ഞപ്പോൾ തന്നെ ആന്തരോദ്ദേശം ഏതാണ്ടു മനസ്സിലാക്കുവാൻ കഴിഞ്ഞു. അതായതു റീത്തുപ്രസ്ഥാനനേതാക്കന്മാരുടെ 'സുവിശേഷ'വേലയുടെ തനിനിറം അതിൽ വെളിപ്പെട്ടിട്ടുണ്ടെന്നുമാത്രം. വന്ദ്യവയോധികനും, ലോകസമാരാധ്യനുമായ പ. കാതോലിക്കാ ബാവാ തിരുമേനിയേയും, അദ്ദേഹം മേലദ്ധ്യക്ഷനായിരിക്കുന്നഓർത്തഡോക്സ്സഭയേയും ജനതാമദ്ധ്യത്തിൽ ഒന്നു താഴ്ത്തിക്കെട്ടിയിട്ടു് കഴിയുമെങ്കിൽ രണ്ടു് ആത്മാക്കളെയെങ്കിലും റീത്തീകരിച്ചു് പുണ്യംനേടുക എന്നതു മാത്രമാണ് ഈ ചെറുഗ്രന്ഥത്തിന്റെ ഉദ്ദേശം. 'ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള ബന്ധം'വിവരിക്കുവാനെഴുതിയ ഈ പുസ്തകത്തിന്റെ വളരെ പേജുകൾ മാർ പാപ്പായുടെ പരമാധികാരം സ്ഥാപിക്കുവാനും, അതിൽക്കൂടി യാക്കോബായക്കാരെ അവിടേക്കു് ക്ഷണിക്കുവാനുമാണുപയോഗിച്ചിരിക്കുന്നതു് എന്നതു് ഇതിന്റെ ഒരു പ്രത്യേകതയാണ്. അദ്ദേഹത്തിന്റെ മററു പല പുസ്തകങ്ങളും പോലെ ഇതും ഒരു ഭവനത്തിലെ അംഗങ്ങൾക്കെല്ലാംകൂടി ഒരുമിച്ചിരുന്നു വായിക്കുവാൻ പ്രയാസമാണെന്നുള്ളതു് വേറൊരു സവിശേഷതയാണ്! അതും ഒരു ക്രിസ്തീയ പുരോഹിതന്റെ തൂലികയിൽകൂടി അത്തരം പ്രസ്താവനകൾ പുറപ്പെടുന്നതു് യോഗ്യന്മാരാരും അന്തസ്സായി പരിഗണിക്കയില്ലെന്നു മാത്രമല്ല, അതു് അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാർപോലും അവജ്ഞയോടുകൂടെയാണ് വീക്ഷിക്കുന്നതെന്നു് അവരിൽ ചിലരിൽനിന്നും ഇതെഴുതുന്ന ആളിനു് അറിയാൻ ഇടയായിട്ടുണ്ടു്.

2. വിവിധ രാജ്യങ്ങളിലെ ഓർത്തഡോക്സ് സഭകൾ തമ്മിൽ കൂടുതൽ ഐക്യത്തിലും, സാഹോദര്യത്തിലുമെത്തുന്നതു് റോമാ സഭയ്ക്കു് എത്രമാത്രം

അരോചകമാണെന്നു പറയേണ്ടതില്ലല്ലോ. ഐക്യതയിൽ വരുന്ന സഭാവിഭാഗങ്ങളെ അതുമിതുംപറഞ്ഞു ഭിന്നിപ്പിച്ചു വേർപെടുത്തി നിർത്തിയെങ്കിലല്ലാതെ റോമാസഭയ്ക്കു് ആളു വർദ്ധിപ്പിക്കുക അത്ര എളുപ്പമല്ല. മലങ്കരസഭയിൽ കേസും, വഴക്കുമായി കഴിഞ്ഞ അവസരങ്ങളിൽതന്നെ ഇരുവിഭാഗക്കാരും തമ്മിലുള്ള ഭിന്നതയുടെ വിടവു വർദ്ധിപ്പിക്കുന്നതിനു് റീത്തുപ്രസ്ഥാനത്തിൽ നിന്നും ചെയ്തിട്ടുള്ള 'മഹത്തായ സേവനങ്ങൾ' നിരവധിയും, തദ്വാരാ പ്രസ്ഥാനത്തിനുണ്ടായ വളർച്ച ഏറെയുമാണു്. മലങ്കര യാക്കോബായ സഭയിൽ നിന്നു് ഓർത്തഡോക്സ് കക്ഷി പുറത്തുപോകയോ, പുതിയ സഭ സൃഷ്ടിക്കുകയോ ചെയ്തിട്ടില്ലെന്നു് ഇൻഡ്യയുടെ പരമാധികാരകോടതി വിധിച്ചിട്ടുപോലും 1912-ൽ പുതിയ സഭ സൃഷ്ടിച്ചതാണു് ഓർത്തഡോക്സ് കക്ഷി എന്ന ആ പഴഞ്ചൻ പല്ലവി പാടിക്കൊണ്ടു് ഇന്നും റീത്തുപ്രസ്ഥാനക്കാർ യാക്കോബായക്കാരുടെ ഇടയിലേക്കു വരുന്നതു് അതേ ഉദ്ദേശമല്ലെങ്കിൽ പിന്നെ എന്താണെന്നു് നാം ചിന്തിക്കേണ്ടതാണു്.

3. ഈ പുസ്തകം എഴുതുന്നതിനു പ്രേരകമായ സാഹചര്യങ്ങൾ കൂടി നാം ചിന്തിക്കേണ്ടതുണ്ടു്. മലങ്കരസഭാന്തരീക്ഷം കാറും, കോളുംനിറഞ്ഞു് കലങ്ങിമറിഞ്ഞിരുന്ന ഒരന്തരീക്ഷത്തിലാണല്ലോ ആർച്ചുബിഷപ്പ് ഈവാനിയോസ് തൻെറ വല വിരിച്ചതു്. അതിൽ കുറെ 'കുളംകലക്കികളും' വീഴാതിരുന്നില്ല. അങ്ങനെ പുരോഗമിക്കുമ്പോൾ ഉണ്ടായ ശക്തമായ ഒരു അടിയായിരുന്നു സുപ്രീം കോടതി വിധി. അതോടുകൂടെ റീത്തിലേക്കുള്ള ഒഴുക്കു് ഒന്നു തടയുകയുംചെയ്തു. റീത്തുപ്രസ്ഥാനത്തെ ആശ്ലേഷിച്ചിരുന്നവർപോലും തങ്ങളുടെ മാതൃസഭയുടെ വിജയത്തിൽ സന്തോഷചിത്തരായി തിരിച്ചുപോന്നു. പതിനാറു സമാധാന ശ്രമങ്ങൾ നടത്തി പരാജയപ്പെട്ട യാക്കോബായ സഭയിൽ ഇനി സമാധാനം സാധ്യമല്ലെന്നു റീത്തുപ്രവാചകന്മാർ പ്രവചിച്ചുകൊണ്ടിരിക്കവേതന്നെ, 1958 ഡിസംബറിൽ സമാധാനവും പ്രഖ്യാപിച്ചു. അതോടെ റീത്തുപ്രസ്ഥാനത്തിൻെറ പ്രവർത്തനങ്ങൾ ഏതാണ്ടു് നിർജ്ജീവവുമായി. ഇതിൻെറയെല്ലാമിടയിൽ അധികമാരുമറിയാതെ വേറൊരു സംഭവവും നടന്നു. ആർച്ചുബിഷപ്പ് ഈവാനിയോസ് മാതൃസഭയെ ത്യജിച്ചു് ബഥനി ആശ്രമത്തിൽനിന്നും "വെറുംകൈയ്യോടെ" ഇറങ്ങിപ്പോയപ്പോൾ കൈക്കലാക്കിയിരുന്ന മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തിലുള്ള ചില സ്ഥാപനങ്ങൾ തിരിച്ചുകൊടുക്കുവാനുള്ള വിധിയായിരുന്നു അതു്. റീത്തുപ്രസ്ഥാനത്തിൻെറ ആത്മാർത്ഥതയിലേക്കു് വെളിച്ചംവീശുന്ന ഒരു സുപ്രധാന സംഭവമായിരുന്നു അതു്. അങ്ങനെ തൊട്ടിടത്തെല്ലാം പരാജയവുംപേറി, ഓർത്തഡോക്സ്സഭയെ വിമർശിക്കുവാനും പ്രസ്ഥാനത്തിനു് ആളുവർദ്ധിപ്പിക്കുവാനും ഒരു പഴുതും ഇല്ലാതെയിരിക്കുമ്പോഴാണു് അഖില ലോകസഭാ കൗൺസിൽ കഴിഞ്ഞു് വിദേശമേലദ്ധ്യക്ഷന്മാർ മലങ്കരയിലെത്തിയതും പ: ബാവാ തിരുമേനിയും, സഭാംഗങ്ങളും അവരെ ഹാർദ്ദമായി സ്വീകരിച്ചതും. ദേവലോകം അരമനയുടെ പുരോഭാഗത്തു നില്ക്കുന്ന പോടൻപ്ലാവിൽനിന്നും ഒരു ഇലപഴുത്തുപൊഴിഞ്ഞാൽ, അതിനും ഓർത്തഡോക്സ്സഭയെ കുററപ്പെടുത്തി ഒരു ലേഖനമെങ്കിലും എഴുതണമെന്നു നിർബ്ബന്ധമുള്ള ബ. അച്ചനുണ്ടോ ഈ സുപ്രധാനസംഭവം നോക്കിയിരിക്കുന്നു. അതിനു എഴുതിയ പുസ്തകം. അതാണു് "മലങ്കരസഭയും, ഇതര ഓർത്തഡോക്സ്സഭകളും. അവതമ്മിൽ ബന്ധമുണ്ടോ, എന്ന പുസ്തകം."

4. വിദേശ മെത്രാപ്പോലീത്തന്മാരുടെ സ്വീകരണവേളയിൽ ഓർത്തഡോക്സ്സഭാനേതാക്കന്മാർക്കു പററിപ്പോയ ഏതാനും "തെററുകൾ" ബ: അച്ചൻ എടുത്തുകാണിച്ചിട്ടുണ്ടു്. ആ തെററുകൾ എന്താണെന്നു മാത്രം ചുരുക്കമായി നോക്കാം.

5. ലോകത്തിൻെറ വിവിധഭാഗങ്ങളിൽനിന്നും വന്ന മെത്രാപ്പോലീത്തന്മാരെ സ്വീകരിച്ചതും അതിലുമുപരിയായി അവരെല്ലാം പ. ബാവാതിരുമേനിയെ അത്യധികം ബഹുമാനിച്ചു വളരെ പാരിതോഷികങ്ങൾ നൽകിയതും ബ: അച്ചനു് സഹിക്കാൻ പ്രയാസമായി തോന്നുന്നു. "വിദേശികളെ സ്വീകരിക്കുന്നതും, സൽക്കരിക്കുന്നതും അവരിൽനിന്നു വിലയേറിയ സമ്മാനങ്ങൾ വാങ്ങുന്നതും പ്രശംസാർഹമായ പ്രവൃത്തിയാണു്" (Page 4) എന്നു പറഞ്ഞിട്ടു് "എത്യോപ്യൻ ചക്രവർത്തി വന്നപ്പോഴും ഇങ്ങനെ പറഞ്ഞാണു് ആളുകളെ ഇളക്കിയതും, കേമമായ ഒരു സ്വീകരണംകൊടുത്തു് വിലയേറിയ പലസമ്മാനങ്ങളും ആ ചക്രവർത്തിയിൽനിന്നും വാങ്ങിയതും" (P. 7) എന്നു രേഖപ്പെടുത്തിയിരിക്കുന്നതിൽ നിന്നും അതു നമുക്കു മനസ്സിലാക്കാം. പ. കാതോലിക്കാ ബാവാ തിരുമേനിയുടെകാലത്തു് മലങ്കരസഭയ്ക്കു് വിദേശസഭകളുടെ ഇടയിൽ സമുന്നതമായ ഒരു സ്ഥാനം ലഭിച്ചിട്ടുണ്ടു്. അവരെല്ലാം ബാവാ തിരുമേനിയെ വളരെയധികം സ്നേഹിക്കുകയും, ബഹുമാനിക്കുകയും തിരുമേനിയുമായും, മലങ്കര സഭയുമായും കൂടുതൽ ഐക്യത്തിലും, ബന്ധത്തിലുംവരാൻ ആഗ്രഹിക്കുകയും ചെയ്യുന്നതായും, അതു തങ്ങൾക്കു് ഒരു പദവിയായി ഗണിക്കുന്നതായും പ്രസ്താവിച്ചിട്ടുണ്ടു്. 1937-ൽ നടന്ന എഡിൻബറോ കോൺഫറൻസിൽ സംബന്ധിച്ചിരുന്ന നൂറുകണക്കിനു് മെത്രാ

സ്ലോലീത്തന്മാരിൽ ഏററവും ബഹുമാന്യനായ വ്യക്തി പ. ബാവാ തിരുമേനിയായിരുന്നുവെന്നു് അതിന്റെ റിപ്പോർട്ടിലും രേഖപ്പെടുത്തിയിരിക്കുന്നു. അങ്ങനെ ആ പരിശുദ്ധ പിതാവുമായി വളരെക്കാലംകൊണ്ടു കെട്ടിപ്പടുത്തിട്ടുള്ള സ്നേഹബന്ധത്തിന്റെ പ്രതീകമായും അവരുടെ സ്നേഹബഹുമാനാദരവുകൾ പ്രകടിപ്പിക്കുവാനും, അവർ തിരുമനസ്സിലേക്കു് വിലയേറിയ പല സമ്മാനങ്ങളും കൊടുത്തയയ്ക്കുകയും, വരുമ്പോൾ കാഴ്ചവയ്ക്കുകയും ചെയ്യാറുണ്ടു്. അതാണു് ബ: വടശ്ശേരിലച്ചൻ, സ്വീകരണങ്ങൾ കൊടുത്തു് സമ്മാനം വാങ്ങിയതായി കാണുന്നതു്. പക്ഷേ, ബാവാതിരുമേനി ഈ വിശിഷ്ടാതിഥികൾക്കും വളരെയധികം സമ്മാനങ്ങൾ കൊടുത്തതായി മനോരമയിലുദ്ധരിച്ചിരുന്ന വാചകം ഫാ: വടശ്ശേരി മിണ്ടുന്നുമില്ല. മററുള്ളവർക്കു സ്വീകരണം കൊടുത്തും മററും പണംസമ്പാദിച്ചു് ഒരു കുടുംബംപോലും ഇല്ലാത്ത സ്ഥലങ്ങളിൽ ഭീമാകാരങ്ങളായ പള്ളികൾ പണിയേണ്ട ആവശ്യം ഓർത്തഡോക്സ് സഭയ്ക്കില്ല. മററുള്ളവരുടെ സമ്പാദ്യങ്ങൾ പിടിച്ചുവാങ്ങുവാനുള്ള പ്രവണത ഓർത്തഡോക്സ് സഭയ്ക്കില്ലെന്നും, കേസ്സുകളുടെ പര്യവസാനവും, എം. ഡി സ്കൂളുകളുടെ വിധിയും ചൂണ്ടിക്കാണിക്കുന്നു. മഞ്ഞപ്പിത്തക്കാരൻ നോക്കുമ്പോൾ എല്ലാം മഞ്ഞച്ചു തന്നെ ഇരിക്കുമല്ലോ.

6) പ.കാതോലിക്കാബാവാ തിരുമേനിയുടെയും, എംബ്രോസു് തിരുമേനിയുടെയും പ്രസംഗങ്ങൾ ഉദ്ധരിച്ചുകൊണ്ടു്, പ. ബാവാതിരുമേനിയും, മനോരമപത്രവും ജനങ്ങളെ കള്ളംപറഞ്ഞു് തെററിദ്ധരിപ്പിച്ചിരിക്കുകയാണു് ചെയ്തതെന്നു് ബ: അച്ചൻ പറയുന്നു. പക്ഷേ, രണ്ടുതിരുമേനിമാരുടെയും പ്രസംഗങ്ങൾ വായിക്കുന്ന ബുദ്ധിയുള്ള ഏതൊരാൾക്കും, ഈ രണ്ടു തിരുമേനിമാരും പറഞ്ഞതിന്റെ അർത്ഥം ഒന്നാണെന്നു മനസ്സിലാക്കുവാൻ കഴിയും. "നാമും അവരും തമ്മിലുള്ള വ്യത്യാസം അല്പംമാത്രവും, ബന്ധം വളരെയുമാണു്" എന്നു പ. ബാവാ തിരുമേനി പറഞ്ഞാൽ, അല്പമായ വ്യത്യാസം ഉണ്ടെന്നു് ഏതു വിദ്യാഭ്യാസമില്ലാത്തവനും മനസ്സിലാക്കുവാൻ സാധിക്കും. പക്ഷേ, വ്യത്യാസം ക്രമേണ ദൂരീകരിക്കുവാനും കൂടുതൽബന്ധത്തിൽ വരുവാനുമുള്ള ശ്രമങ്ങൾനടന്നുകൊണ്ടിരിക്കയാണു്. അതുകൊണ്ടാണു് പ. ബാവാ തിരുമേനി "ഇരുസഭകളും തമ്മിലുള്ള ബന്ധം വളരെയുമാണു്" എന്നു കല്പിച്ചതു്. അതിലുള്ള തെററെന്താണെന്നു മനസ്സിലാക്കുവാൻ കഴിയുന്നില്ല. എംബ്രോസു് തിരുമേനിയുടെ പ്രസംഗത്തിൽ "ഈ സ്നേഹംമൂലം ഭാവിയിൽ ഒരു ത്രോണോസിന്റെമുമ്പിൽ ഒന്നായിനിന്നു് ദൈവത്തെ സ്തോത്രംചെയ്യുന്നതിനും ഒരേ ത്രോണോസിൽനിന്നുംതിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിനും നമുക്കു സംഗതിയാകട്ടെ" എന്നു് ആശംസിക്കുകയുണ്ടായി. അതേസമയം പ. ബാവാതിരുമേനി അവിടുത്തെ പ്രസംഗത്തിൽ "പിതാവേ, നാം ഒന്നായിരിക്കുന്നതുപോലെ ഇവരും നമ്മിൽ ഒന്നാകണമെന്നു് കർത്താവിനോടൊപ്പം നമുക്കും പ്രാർത്ഥിക്കാം" എന്നു പറഞ്ഞിരുന്നതിന്റെ അർത്ഥം എന്താണു്? ഇന്നു നാംതമ്മിലുള്ള വിശ്വാസവ്യത്യാസം മാററി ഏകവിശ്വാസത്തിൽ വരാനും അങ്ങനെ ഒരേ ബലിപീഠത്തിൽനിന്നും തിരുശരീരരക്തങ്ങൾ അനുഭവിപ്പാനും പ്രാർത്ഥിക്കാം എന്നല്ലേ? അതല്ലേ ഇവരും നമ്മിൽ ഒന്നാകണമെന്ന കർതൃപ്രാർത്ഥന ഉദ്ധരിച്ചതിന്റെ സാരം. പ. ബാവാ തിരുമേനിയും, മനോരമ പത്രവുമാണോ, അതോ, ഫാദർ വടശ്ശേരിയാണോ ജനങ്ങളെ തെററിദ്ധരിപ്പിക്കുന്നതു്? റോമൻ കത്തോലിക്കാസഭയുൾപ്പെടെ വേദവിപരീതത്തിലും, പാഷണ്ഡതയിലും, ഭൗതികത്വത്തിലും കഴിയുന്ന ഇതരസഭകൾ സത്യവിശ്വാസം സ്വീകരിച്ചു് ഒന്നായിത്തീരണമെന്നുള്ള പ. ബാവാ തിരുമനസ്സിലെ അഭിലാഷമാണു് "ലോകോത്തരമായ ഐക്യത്തിനുവേണ്ടിയും നാം പ്രാർത്ഥിക്കുന്നു" എന്നുപറഞ്ഞതിൽനിന്നും പ്രകടമാകുന്നതു്. "നാം പരസ്പര സംസർഗ്ഗത്തിൽ ഏർപ്പെട്ടിരിക്കുന്നവരത്രെ" എന്നു പ. ബാവാതിരുമേനി പറയുമ്പോൾ "നാംതമ്മിൽ അത്രയധികം സമ്പർക്കം പുലർത്താൻ സാധിച്ചിട്ടില്ല" എന്നു് എംബ്രോസു് തിരുമേനി പറയുന്നു. എംബ്രോസു് തിരുമേനി മലങ്കരസഭ സന്ദർശിക്കുകയോ, സംസർഗ്ഗം പുലർത്തുകയോ, ചെയ്തിട്ടില്ലെങ്കിലും, അത്തനാഗോറസു് പാത്രിയർക്കീസിന്റെ പ്രതിനിധികൾ ഇതിനുമുമ്പും മലങ്കരസഭ സന്ദർശിച്ചിട്ടുണ്ടു്. 1956-ൽ മലങ്കരയിലെത്തിയ മീലിത്തായുടെ ബിഷപ്പു് ജയിംസു്, അദ്ദേഹത്തിന്റെ പ്രതിനിധിയായിരുന്നുവല്ലോ അങ്ങനെ മുമ്പുമുതലേ ഇരുസഭകളും സംസർഗ്ഗത്തിൽ കഴിയുന്നു എന്ന പരമാർത്ഥമാണു് പ. ബാവാതിരുമേനി വ്യക്തമാക്കിയതു്.

7. ഏലിയാചാപ്പലിൽ ഗ്രീക്കുകാർക്കു് കുർബാനചൊല്ലുവാൻ സൗകര്യം കൊടുത്തതും, അതിൽ ബാവാ തിരുമേനിയും മററും സംബന്ധിച്ചതും ഒരു കൂദാശാനുഭാവവും തെററുമാണെന്നാണു് അച്ചൻ പറയുന്നതു്. വേറൊരു വിഭാഗക്കാരുടെ കുർബ്ബാന കണ്ടാൽ അതു സ്വീകരിച്ചതായി വരുന്നതെങ്ങിനെയാണു്? അങ്ങനെയെങ്കിൽ എടത്വായിലും, ഭരണങ്ങാനത്തും മററും എത്രയോ അക്രൈസ്തവർ പോലും വന്നു റോമാക്കാരുടെ കുർബാന സ്വീകരിച്ചതായി വരുമോ? അങ്ങനെയെങ്കിൽ ആ കൂദാശ കൊടുത്ത

# ലോകത്തെ ഉപേക്ഷിക്കുക എന്നാൽ എന്ത്

## സെൻറ് ജോൺ ക്ലൈമാക്കസ് എന്ന സിദ്ധൻ എഴുതിയിട്ടുള്ള The Ladder of Divine Ascent (ദിവ്യാരോഹണ ഗോവേണി) എന്ന ഗ്രന്ഥത്തിൽനിന്നുള്ള ഒരദ്ധ്യായം

പരിഭാഷകൻ: [ഫാദർ റവ്. സി. മത്തായി ബി. ഏ. ബി. ഡി., ബോംബെ]

നമ്മുടെ രാജാവായ ദൈവം ഏററം നല്ലവനും സർവ്വനന്മകളുടെയും ഉറവിടവുമാകുന്നു. വിവേചനാശക്തിയും സ്വാതന്ത്ര്യബുദ്ധിയും നൽകി ബഹുമാനിച്ച ദൈവത്തിൻെറ സൃഷ്ടിയിൽ ചിലർ അവൻെറ സ്നേഹിതന്മാരും, മററു ചിലർ അവൻെറ സത്യഭൃത്യന്മാരുമാകുന്നു. എന്നാൽ ചിലർ നികൃഷ്ടരും, ദൈവത്തെ തീരെ അറിയാത്തവരും, ബലഹീനജീവികളെങ്കിലും, ദൈവത്തിൻെറ പരമശത്രുക്കളായി തീർന്നിരിക്കുന്നവരുമാകുന്നു. ദൈവസന്നിധിയിൽ നില്ക്കുന്ന പരശതം വിൺമയർ അവൻെറ ദാസന്മാരാകുന്നു. ദൈവത്തിൻെറ സത്യഭൃത്യന്മാർ, വിശ്രമരഹിതരായി നിരന്തരം അവൻെറ ഇഷ്ടം ചെയ്തിട്ടുള്ളവരും ചെയ്യുന്നവരുമായ എല്ലാവരുമാകുന്നു: മാമോദീസാ ലഭിച്ചെങ്കിലും ദൈവതിരുമുമ്പാകെ ചെയ്ത സത്യപ്രതിജ്ഞകൾ വിശ്വസ്തതയോടെ പാലിക്കാത്തവരും സ്വയസ്നേഹികളും ദൈവമുമ്പിൽ അധമന്മാരായ ദാസന്മാരത്രേ. പാഷണ്ഡോപദേശകരും അവിശ്വാസികളുമായവർ ദൈവത്തെ തീരെ അറിയാത്തവരും ദൈവത്തിൽ നിന്നും അകന്നുപോയിട്ടുള്ളവരുമാകുന്നു. അവസാനമായി; ദൈവത്തിൻെറ കല്പനയെ മറുത്ത് അനുസരിക്കാതിരിക്കുന്നവരും, ദൈവകല്പന നിറവേററുന്നതിൽ ജാഗ്രൂകരായി

---

വൈദികരും മെത്രാന്മാരും തെററുകാരും ശിക്ഷാർഹരുമായിരിക്കുമോ എന്തോ? ഒരുപക്ഷേ അതുകൊണ്ടായിരിക്കാം മദ്യപാനത്തിലും, വെറിക്കൂത്തിലും, മററു ദുർമ്മാർഗ്ഗങ്ങളിലും നടന്ന ചില റോമാക്കാർ പോലും യാക്കോബായക്കാരുടെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുകയോ, വി. കുർബ്ബാന കാണുകയോ ചെയ്താൽ "ഭ്രഷ്ടം" കല്പിക്കുമെന്ന് ഭീഷണിപ്പെടുത്തുന്നത്. പക്ഷേ, ഈ ഭീഷണികളെ വകവയ്ക്കാതെ "പുനരൈക്യപ്പെട്ട" അനേകം റീത്തുകുഞ്ഞാടുകളും തങ്ങളുടെ മാതൃസഭയോടുള്ള വിശ്വാസവും, അതിലെ പരിശുദ്ധന്മാരോടുള്ള ഭക്തിയും പ്രഖ്യാപിക്കാനെന്നോണം പരുമല, മണർകാട്, പുതുപ്പള്ളി, ആദിയായ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുകയും, അവരുടെ നേർച്ച കാഴ്ചകൾ സമർപ്പിക്കുകയും ചെയ്യുന്നുണ്ടെന്നുള്ളത് വേറൊരു പരമാർത്ഥമാണ്. ശരിയായ കൈവയ്പുപോലും ഇല്ലെന്നു നാം പറയുന്ന ചില പ്രോട്ടസ്റ്റൻറുകാരുടെപോലും, കുർബ്ബാനയിലും, ഇതര കൂദാശകളിലും സംബന്ധിച്ചിട്ടുള്ള റോമൻ കത്തോലിക്കാ നേതാക്കളും ഒരുപക്ഷേ വൈദികരും ഉണ്ടെന്നുള്ളകാര്യം ബ: അച്ചന് അറിയാമെങ്കിലും, സമ്മതിക്കാൻ പ്രയാസമായിരിക്കും.

(8) ഏതായാലും മാർ തോമ്മാശ്ലീഹായുടെ ഈ പുരാതന സഭയെ സന്ദർശിക്കുവാനെത്തിയ വിദേശമേലദ്ധ്യക്ഷന്മാർക്ക്, ഓർത്തഡോക്സ് സഭയുടെ അന്തസ്സും ചൈതന്യവും പ്രകടമാകത്തക്കരീതിയിൽ ഉജ്ജ്വല സ്വീകരണങ്ങൾ നൽകിയത് റീത്തു നേതാക്കളെ ശോകാകുലരാക്കിയിട്ടുണ്ട്. അതെല്ലാം തെററിപ്പോയെന്നാണ് ബ: അച്ചൻ പറയുന്നത്. അതിപുരാതന കാലം മുതൽക്കേ ഈ സഭ സന്ദർശിച്ചിട്ടുള്ള വിദേശികളെ ഓർത്തഡോക്സ് സഭ ബഹുമാനപുരസ്സരം സ്വീകരിച്ചിട്ടുണ്ട്. അതിഥിസൽക്കാരത്തിൽ തല്പരരായിരുന്നതല്ലാതെ വിദേശത്തുനിന്നും വരുന്ന മെത്രാപ്പോലീത്തന്മാരെ കൊച്ചീക്കായലിൽ കെട്ടിത്താക്കുകയോ, റോമിലേക്കയച്ച് വാളിനിരയാക്കുകയോ, അഗ്നിയിൽ ദഹിപ്പിക്കുകയോ ചെയ്യുന്ന ഒരു പാരമ്പര്യം ഓർത്തഡോക്സ് സഭയ്ക്കില്ലെന്ന്, സഭയെ സ്ഥാനത്തും അസ്ഥാനത്തും വിമർശിക്കുന്നവർ ശ്രദ്ധിക്കുന്നതു കൊള്ളാം. അതുകൊണ്ടാണ് വിദേശ ഓർത്തഡോക്സ് മേലദ്ധ്യക്ഷന്മാരെ ഹാർദ്ദമായി സ്വീകരിച്ചുപചരിച്ചത്.

(9) ആകയാൽ സ്വന്തം കണ്ണിൽ കോലിരിക്കെ മററുള്ളവരുടെ കണ്ണിലെ കരടെടുക്കുവാനും, അന്യരെ വിമർശിക്കുവാനും പാഴാക്കുന്ന ഈ വിലയേറിയ സമയം, സത്യവിശ്വാസത്തിനു കളങ്കം ചാത്താത്ത പുരാതന സുറിയാനിക്കാരൻെറ മുമ്പിൽ സുവിശേഷം ഘോഷിക്കാതെ, ഭാരതത്തിലെ അക്രൈസ്തവലക്ഷങ്ങൾക്ക് ക്രിസ്തുവിൻെറ പ്രകാശം കാണിച്ചുകൊടുക്കുവാനും, ഉപരിയായി സത്യവിശ്വാസം ഏതെന്നു മനസ്സിലാക്കി അതിനെ സ്വീകരിക്കുവാനും തക്കവണ്ണം ഇനിയെങ്കിലും റീത്തുപ്രസ്ഥാനക്കാരുടെ കണ്ണു തുറന്നിരുന്നെങ്കിൽ! അതിനു വേണ്ടി നമുക്കും പ്രാർത്ഥിക്കാം.

രുന്നവരോട് കഠിനമായി പൊരുതുന്നവരും ദൈവത്തിൻെറ ശത്രുക്കളായി ഭവിച്ചിരിക്കുന്നു.

എല്ലാ സ്വതന്ത്രജീവികൾക്കും ഒരുപോലെ അവകാശപ്പെടാവുന്നത് ദൈവം മാത്രമാകുന്നു. അവൻ എല്ലാററിൻെറയും ജീവനും രക്ഷയുമാകുന്നു. അതിൽ വിശ്വാസികളും, അവിശ്വാസികളും, നീതിയുള്ളവരും, നീതിരഹിതരും, ഭക്തന്മാരും, ഭക്തിഹീനരും, വികാരപൂരിതരും, വികാരരഹിതരും, സന്യാസിമാരും, ഭൗതികരും, ബുദ്ധിശ്രേഷ്ഠരും, ബുദ്ധിഹീനരും, ആരോഗ്യദൃഢഗാത്രരും, ആരോഗ്യഹീനരും, യുവാക്കളും വൃദ്ധരും എല്ലാം ഉൾപ്പെടുന്നു. പ്രകാശവും, ചൂടും, ഋതുകാലങ്ങളും ദൈവം നൽകുന്നത് എല്ലാവർക്കും ഒരുപോലെയാണല്ലോ. എന്തെന്നാൽ "ദൈവത്തിൻെറ പക്കൽ മുഖപക്ഷമില്ലല്ലോ"(റോമ2:11)

മതമില്ലാത്തവൻ ചിന്താശക്തിയുള്ളവനെങ്കിലും മരണമുള്ളവനാണ്. സ്വാതന്ത്ര്യത്തിൻെറ അപ്രതിരോദ്ധ്യമായ സ്വാധീനത്തിൽ അവൻ ജീവിതത്തിന് പുറം തിരിഞ്ഞുകാണിക്കയും അവൻെറ സ്ഥിരസ്ഥിതനായ സ്രഷ്ടാവിനെ, അസ്ഥിതനെന്ന് കരുതുകയും ചെയ്യുന്നു. നിശ്ചയങ്ങൾക്കും കല്പനകൾക്കും വിധേയനാകാത്ത മനുഷ്യൻ ദൈവകല്പനയെ അവൻെറ സ്വന്തം അസാന്മാർഗ്ഗിക നടപടികൾക്കും ദുർമ്മാർഗ്ഗത്തിനും അനുരൂപമായി കോട്ടിമാട്ടുവാൻ കിണഞ്ഞു ശ്രമിക്കുന്നു. പ്രത്യക്ഷമായി ദൈവത്തോടു ശത്രുതയുള്ള പാഷണ്ഡോപദേശവും ദൈവത്തിലുള്ള വിശ്വാസവും തമ്മിൽ സംയോജിപ്പിക്കുവാൻ ഇക്കൂട്ടർ വൃഥാ വിചാരിക്കുന്നു. ഒരു ക്രിസ്ത്യാനി, മനുഷ്യർക്ക് കഴിയുന്നിടത്തോളം, വിചാരത്തിലും, വാക്കിലും പ്രവൃത്തിയിലും, കർത്താവിനെ അനുകരിക്കണം. ദൈവത്തെ സ്നേഹിക്കുന്നവൻ പരിശുദ്ധവും പാപരഹിതവുമായ എല്ലാവററയുമായുള്ള സംസർഗ്ഗത്തിൽ ജീവിക്കുന്നു; നന്മയായ യാതൊന്നും ഉപേക്ഷിക്കുന്നില്ല. സ്വയ നിയന്ത്രണമുള്ളവൻ പരീക്ഷകളുടെയും കഷ്ടതകളുടെയും ഉപദ്രവങ്ങളുടെയുംമദ്ധ്യേ വസിക്കുന്നെങ്കിലും ഈ ഉപദ്രവങ്ങളിൽ നിന്നും സ്വതന്ത്രരായവരെ അനുകരിപ്പാൻ ആകാംക്ഷയോടെ ശക്തിപൂർവ്വം ശ്രമിക്കുന്നു. സന്യാസത്വത്തിൽ പ്രവേശിക്കുക എന്നാൽ ആത്മീയന്മാരുടെ ക്രമത്തിലേക്കും പ്രശാന്തതയിലേക്കും വരുക എന്നാണർത്ഥം. ഭൗതീകവും കളങ്കപൂർണ്ണവുമായ ശരീരത്തിൽ പൂർണ്ണത കൈവരുത്തുക എന്നതാണ് സന്യാസിയുടെ ലക്ഷ്യം. സദാനേരവും, സദാഇടങ്ങളിലും, സദാ സംഗതിയിലും ദൈവത്തിൻെറ കല്പന അനുസരിക്കുക എന്നതും സന്യാസിയുടെ കടമയാകുന്നു. അവൻ അവൻെറ സ്വഭാവത്തെ കർശനമായി നിയന്ത്രിക്കുന്നവനും അവൻെറ ഇന്ദ്രിയങ്ങളുടെമേൽ അനുസ്യൂതമായി കാവൽ ചെയ്യുന്നവനും ആകുന്നു. സന്യാസി അവൻെറ ശരീരത്തെ പരിശുദ്ധമായും അവൻെറ നാവിനെ വിശുദ്ധമായും അവൻെറ മനസ്സിനെ പ്രതിഭയാൽ അലങ്കരിച്ചും സൂക്ഷിക്കുന്നവനാകുന്നു. ഉറക്കത്തിലും ഉണർന്നിരിക്കുമ്പോഴും തുടർച്ചയായി മരണത്തെക്കുറിച്ചു ശരിയായ ബോധമുള്ളവനായ സന്യാസി ഒരു യാതനാത്മാവാകുന്നു. സ്വമനസ്സാലെ ലോകത്തെ വെറുക്കയും ഉപേക്ഷിക്കയും ചെയ്യുന്നത് ലോകത്തിൽ നിന്നും പിന്മാറി നില്ക്കുന്നവർക്കേ സാധിക്കൂ. അത് പ്രകൃതിക്കുപരിയായതിനെ സമ്പാദിക്കുന്നതിന് സഹായിക്കയും ചെയ്യുന്നു.

സ്വമനസ്സാലെ ലോകം ഉപേക്ഷിച്ചിട്ടുള്ളവർ, ദൈവസ്നേഹത്തെ പ്രതിയോ, അസംഖ്യങ്ങളായ അവരുടെ പാപപരിഹാരത്തിനുവേണ്ടിയോ, വരുവാനുള്ള രാജ്യം അവകാശമാക്കുന്നതിനുവേണ്ടിയോ ആയിരിക്കണം ഇപ്രകാരം ചെയ്യാൻ പ്രേരിതരായിട്ടുള്ളത്. ഈ കാരണങ്ങളിലൊന്നിനാലല്ലെങ്കിൽ ലോകം ഉപേക്ഷിക്കുന്നത് അർത്ഥശൂന്യമാണ്. എന്നാൽ നമുക്കുമത്സരങ്ങൾ നൽകുന്ന ദൈവം നമ്മുടെ യാത്രയുടെ അന്ത്യം കാണാൻ കാത്തിരിക്കയുമാണ്.

പാപഭാരം വലിച്ചെറിവാൻ ലോകത്തെ ഉപേക്ഷിച്ചവൻ പട്ടണത്തിനു വെളിയിൽ കല്ലറകളുടെ മദ്ധ്യേ ജീവിക്കുന്നവനെ അനുകരിക്കണം. അവനിൽ നിന്നും ചൂടുകണ്ണീർകണങ്ങളുടെ അരുവി പൊട്ടിപ്പുറപ്പെടുകയും ശബ്ദരഹിതവും ഹൃദയസ്പർശിയുമായ പ്രലപനം ഉയർന്നുവരികയും ചെയ്യണം. അവൻെറ മനസ്സിൽ നിന്നും അന്ധകാരത്തിൻെറയും കാഠിന്യത്തിൻെറയും കല്ല് ഉരുട്ടിമാററാനും ലാസറാകുന്ന (നമ്മുടെ) മനസ്സിനെ പാപബന്ധനത്തിൽ നിന്നും അഴിച്ചുവിടുവാനും യേശുതമ്പുരാൻ അവൻെറ അടുക്കലേക്കു വരുന്നത് അവൻ ദർശിക്കുന്നതുവരെ ഇതു തുടരേണ്ടതാകുന്നു. അപ്പോൾ അവൻെറ സന്നിധിയിൽ കാത്തുനില്ക്കുന്ന മാലാഖമാരോട്, "വികാരാർത്തിയിൽ നിന്നും അവനെ അഴിച്ചുവിടുവിൻ. അവൻ അനുഗ്രഹകരമായ വികാരരാഹിത്യത്തിലേക്കു പ്രവേശിക്കട്ടെ" എന്നു തമ്പുരാൻ ആജ്ഞാപിക്കും.

മിസ്രയമിൽനിന്നു പുറത്തുപോകാനും ഫറവോൻെറ സന്നിധിയിൽ നിന്നും ഓടിരക്ഷപെടുവാനും ആഗ്രഹിക്കുന്നവർക്ക്, നമുക്കും ദൈവത്തിനും മദ്ധ്യേ ഒരു മദ്ധ്യസ്ഥനായി ചില മോശമാരെ ആവശ്യമുണ്ട്. ചിന്തയ്ക്കും പ്രവർത്തിക്കും മദ്ധ്യേ നിന്നുകൊണ്ട് അവൻ നമുക്കുവേണ്ടി ദൈവതിരുമുമ്പാകെ പ്രാർത്ഥനയുടെ കരങ്ങളെ ഉയർത്തും. അപ്പോൾ ദൈവത്താൽ നാം നയിക്കപ്പെടുകയും, പാപസമുദ്രം തരണം ചെയ്യാനും വികാരങ്ങളാകുന്ന അമാലേക്യരെ അടിയറ

പറയിക്കാനും നമുക്കു സാധിക്കയും ചെയ്യും. ദൈവതിരുമുമ്പാകെ തങ്ങളെത്തന്നെ സമർപ്പിച്ചവർ, ഒരു നായകൻ(Director)അവക്കു് ആവശ്യമില്ലെന്നു തോന്നിയാൽ,സ്വയം ചതിക്കയാകുന്നു ചെയ്യുന്നതു്. മിസ്രയിമിൽ നിന്നു പോന്നവർക്കു് നടത്തിപ്പുകാരനായി മോശയും, സോദോമിൽ നിന്നു് ഓടിപ്പോയവർക്കു് ദൈവദൂതനും ഉണ്ടായിരുന്നു. ഒന്നാമത്തവർ ആത്മാവിന്റെ വികാരങ്ങളെ വൈദ്യസഹായത്താൽ പരിചരിച്ചു സുഖപ്പെടുത്തുവാൻ ശ്രമിച്ചവരെപ്പോലെയും, രണ്ടാമത്തെ കൂട്ടർ മലിമസമായ ശരീരാശുദ്ധിയെ വലിച്ചെറിയാൻ കാംക്ഷയുള്ളവരെപ്പോലെയും ആകുന്നു. അതുകൊണ്ടാകുന്നു അവക്കു് ഒരു മാലാഖയോ, മാലാഖയ്ക്കു തുല്യനായ ഒരു നേതാവോ സഹായകനായി ആവശ്യമായി വന്നതു്. എന്തെന്നാൽ നമ്മുടെ വ്രണങ്ങളും എത്രമാത്രം ചീഞ്ഞുനാറുന്നുവോ അതിനനുസരണമായി സമർത്ഥനും വൈദ്യനുമായ ഒരു നായകനെ നമുക്കു് അവശ്യം ആവശ്യമായിരിക്കുന്നു.

ശരീരത്തോടെ സ്വർഗ്ഗാരോഹണം ചെയ്യണമെന്നാഗ്രഹിക്കുന്നവക്കു് അമിതമായ ശക്തിയും നിരന്തര കഷ്ടപ്പാടുകളും ആവശ്യമാകുന്നു. പ്രത്യേകമായി ലോകത്തെ വെറുക്കുവാൻ ആരംഭിക്കുന്ന ഘട്ടംമുതൽ നമ്മുടെ സുഖദാഹമുള്ള സ്വഭാവവും, സഹതാപരഹിതമായ ഹൃദയവും എന്നു് ദൈവസ്നേഹവും നൈർമ്മല്യവും പ്രാപിക്കുമോ അന്നുവരെ നാം എത്രയും സന്താപപൂർവ്വം ജീവിതം നയിക്കേണ്ടതാകുന്നു. സദാ മുരമുരത്തുകൊണ്ടിരിക്കുന്ന അത്യാഗ്രഹിയായ അട്ടക്കളനായെപ്പോലെയുള്ള നമ്മുടെ മനസ്സ് പരമാർത്ഥതയാലും, അക്ഷോഭ്യതയാലും, ബുദ്ധിശക്തിയാലും പരിശുദ്ധതയുടെയും ജാഗരണത്തിന്റെയും നിറവിടമാക്കിത്തീർക്കുന്നതിനു് അപാരമായ അദ്ധ്വാനം അത്യാവശ്യമാകുന്നു. എന്നാൽ നമ്മിൽ ബലഹീനരും, വികാരപരവശരുമായവർ ഉറച്ചവിശ്വാസത്തോടുകൂടി നമ്മുടെ രോഗവും,സ്വാഭാവികബലഹീനതയും കർത്താവിന്റെ സന്നിധിയിൽ ധൈര്യപൂർവ്വം അർപ്പിച്ചു് അവനോടു് ഏറ്റുപറയുമ്പോൾ നാം അർഹിക്കുന്നതിലേറെയായി അവന്റെ സഹായം ലഭിക്കുമെന്നുള്ളതു് നിസ്തർക്കമായ സംഗതി തന്നെ. എന്നാൽ വിനയത്തിന്റെ അത്യാഗാധതാഴ്ചയിലേക്കു് അനുസ്യൂതം നാം ഇറങ്ങേണ്ടതു് ഇതിനു് ഒഴിച്ചുകൂടാൻ പാടില്ലാത്ത വ്യവസ്ഥയാണു്.

കഠിനവും വൈഷമ്യമേറിയതുമെങ്കിലും പ്രയാസകരമായ ഈ നല്ല സമരത്തിൽ പ്രവേശിക്കുന്നവർ, സ്വർഗ്ഗീയാഗ്നി യാഥാർത്ഥത്തിൽ അവരിൽ വസിക്കണമെന്നു പ്രതീക്ഷിക്കുന്നുണ്ടെങ്കിൽ, അഗ്നിയിലേക്കു ചാടുവാൻ സദാ തയ്യാറായിരിക്കണമെന്നു് ഓർത്തിരിക്കേണ്ടതാണു്. ഒരുവന്റെ സേവനം സ്വന്തന്യായവിധിയിലേക്കു് അവനെ നയിക്കാതിരിക്കത്തക്കവണ്ണം ഓരോരുത്തനും സ്വയപരിശോധന നടത്തി അതിന്റെ കയ്പിലകളോടുചേർത്തു് അതിന്റെ അപ്പം ഭക്ഷിക്കയും അതിന്റെ കണ്ണുനീർ കലർത്തിയ കാസാ പാനം ചെയ്കയും ചെയ്യട്ടെ! വി. മാമോദീസാ സ്വീകരിച്ചിട്ടുള്ള ഓരോരുത്തരും രക്ഷിക്കപ്പെടുന്നില്ലെങ്കിൽ—അനന്തരഗതി എന്തെന്നു പ്രസ്താവിക്കാൻ ഞാൻ ഒരുമ്പെടുന്നില്ല. അതായതു് വി: മാമോദീസാ ഏററ ഓരോരുത്തരും രക്ഷിക്കപ്പെടുന്നില്ലെങ്കിൽ, സന്യാസിമാരുടെയും കാര്യത്തിൽ ഇതു് അനാർത്ഥമാണു്. സത്യപ്രതിജ്ഞ ചെയ്തിട്ടുള്ളവരെയെല്ലാം യഥാർത്ഥസന്യാസികളെന്നോ അവരെല്ലാം രക്ഷിക്കപ്പെടുമെന്നോ വിചാരിക്കാൻ ന്യായമില്ലാത്തതാകുന്നു. മൗനമായി ഈ ഭാഗം വിടാനാണു ഞാൻ ഇഷ്ടപ്പെടുന്നതു്. സുശക്തമായ അസ്ഥിവാരം കെട്ടിപ്പടുക്കുന്നതിനുവേണ്ടി ജീവിതമത്സരത്തിൽ പ്രവേശിക്കുന്നവർ എല്ലാ വസ്തുക്കളെയും ഉപേക്ഷിക്കുകയും, വെറുക്കുകയും, ദൂരെ വലിച്ചെറിയുകയുംചെയ്യേണ്ടതാണു്. മൂന്നു നിലകളും മൂന്നു തൂണുകളുമുള്ള ഒരു നല്ല അടിസ്ഥാനം നിഷ്കളങ്കത, ഉപവാസം, ഇന്ദ്രിയജയം എന്നിവയാകുന്നു. ശിശുക്കളെ മാതൃകയായി സ്വീകരിച്ചുകൊണ്ടു് കർത്താവിൽ ശിശുക്കളായവരെല്ലാം ഈ സൽഗുണങ്ങളിൽ ജീവിതം സമാരംഭിക്കട്ടെ. എന്തെന്നാൽ ശിശുക്കളിൽ സൂത്രമോ ചതിവോ ആയ യാതൊന്നും ഒരിക്കലും നാം കാണുന്നില്ലല്ലോ.

സമരാരംഭത്തിൽ തന്നെ അലസത പ്രകടിപ്പിച്ചാൽ അതു് സമീപഭാവിയിലുണ്ടാകാൻ പോകുന്ന പരാജയത്തിന്റെയും കൊലയുടെയും നാന്ദിയായിട്ടു കരുതാവുന്നതാണു്. ഇതു് ഏററം നിഷിദ്ധവും അപകടകരവുമാണു്. പില്ക്കാലത്തു് നാം അലസത പ്രദർശിപ്പിക്കുമെന്നുള്ളതുകൊണ്ടു് തികച്ചും ഉറപ്പായ ഒരു ആരംഭം ഇടുന്നതു് നിശ്ചയമായും പ്രയോജനപ്രദമായിരിക്കും. ആരംഭത്തിൽ സുശക്തമായിരിക്കുന്ന ഒരാത്മാവു് പിന്നീടു് അല്പം അയഞ്ഞാലും അതിനുണ്ടായിരുന്ന പ്രഥമതീക്ഷ്ണതയാൽ വീണ്ടും ശക്തീകരിക്കപ്പെടും. ഇപ്രകാരം പുതിയ പുതിയ ചിറകുകൾ സദാ ലഭിക്കപ്പെടുന്നു.

ആത്മാവു് തന്നത്താനെ ഒററിക്കൊടുക്കയും കാംക്ഷിച്ചിരുന്ന അനുഗ്രഹകരമായ തീക്ഷ്ണത നശിക്കയും ചെയ്യുമ്പോൾ അതു നഷ്ടപ്പെടുവാനുണ്ടായ കാരണത്തെക്കുറിച്ചു് ആരായണം. അതിനു് ഹേതുവായ സാഹചര്യം എന്തായിരുന്നാലും അതിനെതിരായി അതിന്റെ ആകാംക്ഷയും തീക്ഷ്ണതയും കൊ

ണ്ടു് ആത്മാവു് ആയുധമണിഞ്ഞു് തയ്യാറായി നില്ക്കട്ടെ! എന്തെന്നാൽ അതിൻെറ ആദ്യതീക്ഷ്ണത മടങ്ങിവരേണ്ടതു് ഏതു വാതിലിൽ കൂടി അതു നഷ്ടപ്പെട്ടുപോയോ അതേ വാതിലിൽ കൂടിത്തന്നെ ആകുന്നു.

ഭയം മൂലം ലോകത്തെ വെറുക്കുന്നവർ, തീയിലിടുന്ന കുന്തുരുക്കം ആദ്യം സൗരഭ്യവും അവസാനം പുകയും മാത്രം നൽകുന്നതുപോലെ ആകുന്നു. പ്രതിഫലത്തിൻെറ പ്രത്യാശയിൽ ലോകം ഉപേക്ഷിക്കുന്നവർ അതിനുചുററും മാത്രം തിരിയുന്ന വലിയ തിരികല്ലുപോലെയാകുന്നു. എന്നാൽ ദൈവത്തോടുള്ള സ്നേഹം നിമിത്തം ലോകത്തിൽ നിന്നും പിന്തിരിയുന്നവർക്കു് ആരംഭത്തികൽ തന്നെ അഗ്നി ലഭിക്കുന്നു. എന്നു മാത്രമല്ല വിറകിനു കൊളുത്തപ്പെട്ട തീപോലെ അതു് ഏററംവലിയ അഗ്നി കത്തിക്കയും ചെയ്യുന്നു.

ചിലർ കല്ലിന്മേൽ ഇഷ്ടിക പണിയുന്നു. മററു ചിലർ വെറും നിലത്തു് തൂണുകൾ നിർമ്മിക്കുന്നു. കുറെ ദൂരം നടക്കുമ്പോൾ ചിലർക്കു് സന്ധുക്കളും മസിലുകളും ചൂടാകുന്നു. അതോടെ അവർക്കു് ശീഘ്രത്തിൽ നടക്കാനും സാധിക്കുന്നു. ഈ അർത്ഥഗർഭമായ വാക്കുകൾ ഗ്രഹിക്കാൻ പ്രാപ്തിയുള്ളവർ ഗ്രഹിക്കട്ടെ.

നമ്മുടെ രാജാവായ ദൈവം വിളിച്ചിരിക്കുന്ന മനുഷ്യരെപ്പോലെ ആകാംക്ഷയോടെ നമ്മുടെ ഓട്ടം നമുക്കു തികയ്ക്കാം. നമുക്കുള്ള സമയം ചുരുക്കമായതിനാലും നമ്മുടെ മരണദിവസം നാം ഫലം പുറപ്പെടുവിക്കാത്തവരും വിശപ്പിനാൽ നശിക്കുന്നവരുമായി കാണപ്പെടാതിരിപ്പാനും ജാഗരൂകരായി നമുക്കു് ഓടാം. പടയാളികൾ അവരുടെ രാജാവിനെ സന്തോഷിപ്പിക്കുന്നതുപോലെ നമുക്കും നമ്മുടെ കർത്താവിനെ സന്തോഷിപ്പിക്കാം. എന്തെന്നാൽ നമ്മുടെ പ്രവർത്തനകാലശേഷം നമ്മുടെ സേവനത്തിൻെറ കൃത്യമായ കണക്കു നൽകുവാൻ നാം ബാദ്ധ്യസ്ഥരാണു്. കർത്താവിനോടുള്ള നമ്മുടെ ഭയം കുറയാതിരിക്കട്ടെ! ഏററം കുറഞ്ഞപക്ഷം നമ്മുടെ സ്നേഹിതന്മാരെ ആദരിക്കുന്നതുപോലെയെങ്കിലും ദൈവത്തെ സ്നേഹിക്കേണ്ടതല്ലയോ? എന്തെന്നാൽ ദൈവത്തെ വ്രണപ്പെടുത്തിയിട്ടു് തെല്ലും കൂസാതെ നടക്കുന്ന ആളുകളെ സാധാരണ ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ അതേ ആളുകൾ നിസ്സാരകാര്യങ്ങളിൽ അവരുടെ സ്നേഹിതന്മാരെ വിരോധിപ്പിച്ചിട്ടു് പിന്നീടു് അവരുടെ ആദ്യസ്നേഹം വീണ്ടെടുക്കുന്നതിനായി എല്ലാ കപടവും, സൂത്രവും, ക്ഷമാപണവും, ത്യാഗമനോഭാവവും, നേരിട്ടും, ബന്ധുക്കളും സ്നേഹിതരും മുഖേനയും പ്രയോഗിക്കുന്നതായും ഞാൻ കണ്ടിട്ടുണ്ടു്.

ആരംഭഘട്ടത്തിൽ നന്നാ പ്രയത്നിച്ചും വിഷമത്തോടുമാണു് സൽഗുണങ്ങളെ പ്രയോഗത്തിൽ കൊണ്ടുവരുവാൻ നമുക്കു സാധിച്ചതു്. എന്നാൽ വേണ്ടത്ര പുരോഗതി അതിൽ കൈവരുമ്പോൾ നമ്മുടെ സന്താപമെല്ലാം ഓടിമറയും. എന്നാൽ നമ്മുടെ മനസ്സു് ആകാംക്ഷാപൂർണ്ണവും സന്തോഷഭരിതവുമായ വിചാരങ്ങളാൽ നിറയുകയും മനസ്സു് അവയ്ക്കു് കീഴടങ്ങുകയും ചെയ്യുമ്പോൾ ആനന്ദത്തോടും, ആകാംക്ഷയോടും, സ്നേഹത്തോടും സ്വർഗ്ഗീയ അഗ്നിയോടും കൂടെ സൽഗുണങ്ങൾ പ്രായോഗികമാക്കാൻ ശ്രമിക്കുന്നു.

ആരംഭംമുതലേ സന്തോഷത്തോടും, ആകാംക്ഷയോടും, സ്വന്ത ഇഷ്ടത്തോടും, സൽഗുണങ്ങൾ പിൻതുടരുകയും, കല്പനകൾ നിറവേററുകയും ചെയ്യുന്നവർ നിശ്ചയമായും, അഭിനന്ദനാർഹരാണു്. ഇതുപോലെതന്നെ സന്യസനത്തിനും ധ്യാനത്തിനും വളരെസമയം ചെലവഴിച്ചശേഷം കല്പനകൾ അനുസരിപ്പാൻ വിമുഖത പ്രദർശിപ്പിക്കുന്നവർ, അവർ അനുസരിച്ചാലും, സഹതാപമേ അർഹിക്കുന്നുള്ളു.

പ്രതികൂല പരിതസ്ഥിതികൊണ്ടുമാത്രം ലോകത്തെ ഉപേക്ഷിക്കുന്നതിനെ നാം വെറുക്കുകയോ നിന്ദിക്കുകയോ അരുതു്. നാടുവിട്ടോടിപ്പോയവരിൽ ചിലർ സഞ്ചാരത്തിലായിരിക്കുന്ന ചക്രവർത്തിയെ യാദൃശ്ചികമായികണ്ടുമുട്ടുകയും അദ്ദേഹത്തിൻെറ പരിവാരത്തിൽചേന്നു് കൊട്ടാരത്തിലേക്കു വരുകയും അദ്ദേഹത്തോടൊരുമിച്ചു വിരുന്നുകഴിക്കയും ചെയ്യുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. യാദൃശ്ചികമായി നിലത്തുവീഴുന്ന വിത്തുകൾ മുളച്ചു വളന്നു് സമൃദ്ധിയായി ഫലം നല്കുന്നതും ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ നേരേമറിച്ചും ഞാൻകണ്ടിരിക്കുന്നു. ചികിത്സിക്കപ്പെടുവാനുള്ള യാതൊരുദ്ദേശവുംകൂടാതെ ആസ്പത്രിയിലേക്കു പോയ ഒരു മനുഷ്യൻ ഡോക്ടറുടെ മര്യാദയും, ദയയുംകണ്ടു് ആകർഷിതനായി ചികിത്സയ്ക്കു വിധേയനാകുകയും അയാളുടെ തിമിരരോഗം സുഖപ്പെടുകയുംചെയ്ത സംഭവവും എനിക്കറിയാം. അങ്ങനെ ചിലരിലുള്ള ഉദ്ദേശങ്ങളേക്കാൾ മററുചിലരിലുള്ള ഉദ്ദേശമില്ലായ്മ സുരക്ഷിതമായും, സുനിശ്ചിതമായും അനുഭവപ്പെടുന്നു.

ഒരുവൻ തൻെറ അസംഖ്യങ്ങളായ പാപഭാരത്താൽ സന്യാസിയാകാൻ അയോഗ്യനെന്നോ, ലോക ഇമ്പങ്ങളോടുള്ള ആത്തിമൂലം അവൻെറപാപം മുടന്തൻന്യായമായി എടുത്തുപറഞ്ഞു് തന്നെത്തന്നെ ഹീനനാക്കി, തന്മൂലം അയോഗ്യനെന്നോ ആരും കരുതരുതു്. എവിടെ കൂടുതൽ ദുഷ്ടതയും, അശുദ്ധിയുമുണ്ടോ അവിടെനിന്നും ആ അശുദ്ധിയും, ദുഷ്ടതയും വലിച്ചെടുത്തുകളയാൻ അവശ്യം വേണ്ട ചികിത്സാവിധികൾ അത്യാവശ്യമാണല്ലോ. അരോഗദൃഢ

ഗാത്രൻ ആശ്രുപത്രിയെ അഭയം തേടാറില്ലല്ലൊ.

ഒരു ഭൗമിക രാജാവിൻെറ സന്നിധിയിൽ സേവനം അനുഷ്ഠിക്കാൻ നമ്മെ വിളിച്ചാൽ, മററു് ആജ്ഞകൾ സ്വീകരിച്ചതാമസിക്കുകയോ, മുടന്തൻന്യായങ്ങൾ ഉയർത്തിപ്പിടിച്ചു് താമസംവരുത്തുകയോ ചെയ്യാതെ എല്ലാം വെടിഞ്ഞിട്ടു് ആകാംക്ഷയോടെ അവൻെറ സന്നിധിയിലേക്കുപോകാൻ തിടുക്കത്തിൽ ഒരുങ്ങുന്നില്ലയോ? അങ്ങനെയെങ്കിൽ രാജാക്കന്മാരുടെ രാജാവും, കർത്താക്കന്മാരുടെ കർത്താവും ദൈവങ്ങളുടെ ദൈവവുമായ നമ്മുടെരക്ഷകൻ സ്വർഗ്ഗീയ വേലയ്ക്കായി നമ്മെ വിളിക്കുമ്പോൾ അതു സസന്തോഷം സ്വീകരിക്കാൻ നാം സദാ തയ്യാറായിരിക്കേണ്ടതു് അത്യാവശ്യമല്ലയോ? എന്നാൽ മടിയോ, ഭീരുത്വമോ നമ്മെ ഇതിൽനിന്നും ഒഴിഞ്ഞിരിക്കാൻ പ്രേരിപ്പിക്കുന്നെങ്കിൽ ന്യായവിധിയിൽനിന്നും രക്ഷപെടുവാൻ നമുക്കു സാധിക്കുകയില്ലെന്നു് ഓർത്തുകൊള്ളുക. ലൗകിക കാര്യങ്ങളും, ഇരുമ്പുസമാനമായ വിചാരങ്ങളും ഇരുമ്പു വിലങ്ങുപോലെ നമ്മുടെ കൈകൾ ബന്ധിച്ചിരിക്കുമ്പോഴും, പ്രയാസത്തോടെയെങ്കിലും നമുക്കു നടക്കാൻ സാധിക്കും. ഇരുമ്പുചങ്ങലകളാൽ പാദങ്ങൾ ബന്ധിക്കപ്പെട്ടിരിക്കുന്നവർ നടക്കുന്നെങ്കിലും അവർ തുടരെവീഴുകയും പരുക്കേല്ക്കുകയും ചെയ്യുന്നു. നമ്മിൽ ചിലർക്കു് കൈകളിൽമാത്രം വിലങ്ങുള്ളവരും മററുചിലർക്കു് കൈകളിലും, കാലുകളിലും വിലങ്ങുള്ളവരുമാകുന്നു. അവിവാഹിതർക്കു് കൈകളിൽമാത്രം വിലങ്ങുള്ളതിനാൽ സന്യാസത്തിലേക്കു നിഷ്പ്രയാസം വരാം. എന്നാൽ വിവാഹിതരോ, കൈകളും കാലുകളും ബന്ധിക്കപ്പെട്ടിരിക്കുന്നതിനാൽ മററുള്ളവരെപ്പോലെ സ്വതന്ത്രരല്ല.

ചിന്താഭാരത്തോടെ ലോകത്തിൽ ജീവിക്കുന്ന ചിലർ എന്നോടു ചോദിച്ചിട്ടുണ്ടു്; "ഞങ്ങൾ സദാസ്സമയവും സാമ്പത്തികചിന്തകളാൽബന്ധിതരാണു്. ഞങ്ങൾ എങ്ങിനെ ഏകാന്തജീവിതം നയിക്കും?" ഞാൻ മറുപടി നൽകി; "നിങ്ങൾക്കു ചെയ്യാവുന്ന എല്ലാ നന്മയും നിങ്ങൾ ചെയ്ക; മററുള്ളവരെക്കുറിച്ചു ദോഷമായി സംസാരിക്കരുതു്, മോഷ്ടിക്കരുതു്, വ്യാജം പറയരുതു്, ധാർഷ്ട്യം സംസാരിക്കരുതു്, ആരെയും വെറുക്കരുതു്, നിശ്ചയമായും ദൈവാലയത്തിൽ പോവുക, ആവശ്യക്കാരോടു സഹതാപം കാണിക്കുക, ആർക്കും ഇടർച്ച വരുത്താതിരിക്കുക ഒരുവൻെറയും കുടുംബജീവിതം തകർക്കാൻ ശ്രമിക്കാതിരിക്കുക, നിങ്ങളുടെ സ്വന്തഭാര്യമാർ നൽകുന്നതെന്തും അനുഭവിച്ചു തൃപ്തിയടയുക ഇപ്രകാരം നിങ്ങൾ പെരുമാറിയാൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ നിന്നും വിദൂരമല്ല."

ശത്രുഭയം തെല്ലുമില്ലാതെ സന്തോഷസ്നേഹാദികളോടുകൂടി ജീവിതസമരരംഗത്തേക്കു നമുക്കു പ്രവേശിക്കാം. അദൃശ്യനെങ്കിലും ശത്രു ആത്മാവിൻെറ മുഖത്തേക്കു നോക്കുമ്പോൾ അതുഭയത്താൽ വികൃതമായി കാണപ്പെടുന്നെങ്കിൽ എത്രയുംക്രൗര്യത്തോടെ അവൻ ആയുധധാരിയാകുമെന്നുള്ളതു് നാം വിസ്മരിച്ചുപോകരുതു്. എന്തെന്നാൽ സൂത്രശാലിയായ ആ ജന്തു, നാം ഭയന്നിരിക്കുന്നു എന്നു കണ്ടിരിക്കുന്നു. അതിനാൽ ധൈര്യസമേതം നാം നമ്മുടെ ആയുധവർഗ്ഗത്തെ എടുത്തുകൊൾക! സുധീരനായ ഒരു പടയാളിയെ ആരും എതിരിടാറില്ലല്ലൊ.

ആരംഭത്തിൽതന്നെ പെട്ടെന്നു ലോകത്തിലേക്കു തിരിച്ചുപോകാതവണ്ണം തുടസ്സക്കാരുടെ യുദ്ധം നമ്മുടെ കർത്താവു് ലഘൂകരിക്കും. കർത്താവിൻെറ സകല ഭൃത്യന്മാരുമേ! നമ്മുടെ നാഥനു നമ്മോടുള്ള സ്നേഹത്തിൻെറ ആദ്യഅടയാളംകണ്ടു് കർത്താവൽ എല്ലായ്പോഴും സന്തോഷിപ്പിൻ. ഇതു് ദൈവം നമ്മെ വിളിച്ചിരിക്കുന്നു എന്നതിനു തെളിവുമാണല്ലൊ. എന്നാൽ ദൈവം ധീരന്മാരായ ആത്മാക്കളെ കാണുമ്പോൾ ആരംഭംമുതലേ അവർക്കു് കഷ്ടതകൾ നൽകുന്നു. എന്തെന്നാൽ അവരെ കിരീടം അണിയിക്കുവാൻ അവൻ കാത്തിരിക്കുന്നു. എന്നാൽ ലോകക്കാരിൽനിന്നും ഈ മത്സരത്തിൻെറ കാഠിന്യത്തെ അവൻമറയ്ക്കുന്നു. എന്തെന്നാൽ ഇവയെല്ലാം അവർ ഗ്രഹിച്ചാൽ ലോകത്തെ വെറുക്കാൻ ആരും തയ്യാറാകയില്ലല്ലൊ.

നിങ്ങളുടെ യൗവ്വനത്തിലെ അദ്ധ്വാനമെല്ലാം കർത്താവിനു സമർപ്പിക്കുക! എന്നാൽ നിങ്ങളുടെ വാർദ്ധക്യകാലത്തു് വികാരരാഹിത്യമാകുന്ന സമ്പത്തിൽ നിങ്ങൾ ആനന്ദിക്കും. യൗവ്വനത്തിൽ ശേഖരിക്കുന്ന വസ്തുക്കൾ വാർദ്ധക്യകാലത്തു് നമ്മെ പരിപോഷിപ്പിക്കയും ആശ്വസിപ്പിക്കയുംചെയ്യുന്നതു്. മരണനാഴിക അജ്ഞാതമായതിനാൽ യൗവ്വനകാലത്തു് തീക്ഷ്ണതയോടെ അദ്ധ്വാനിക്കയും ഉണർവ്വോടെ ഓടുകയുംചെയ്യാം. ദൈവത്തിൻെറ ആലയങ്ങളാകുന്ന നമ്മെ ദഹിപ്പിച്ചുഭസ്മമാക്കുവാൻ കൈകളിൽ ജ്വാലയേറിയ അഗ്നിയുമായി നടക്കുന്ന സൂത്രശാലികളും, അപകടപൂർണ്ണരും, ദുഷ്ടമൂർത്തികളുമായ ശത്രുക്കൾ നമ്മെ വലയം ചെയ്തിരിക്കുന്നു. അവർ ശക്തരും നിദ്രാഹീനരും, അശരീരികളും അദൃശ്യരുമാകുന്നു. "രോഗത്താലും ക്ഷീണത്താലും തളർന്നുപോകത്തക്കവണ്ണം ശരീരത്തെ ക്ലേശിപ്പിക്കരുതു്" എന്നു് നമ്മുടെ ശത്രുക്കളായ പിശാചുക്കൾ നമ്മോടു പറയുമ്പോൾ നാം അവനു ചെവി കൊടുക്കരുതു്. ഈ പിശാചിൻെറ ഉദ്ദേശമോ നമ്മുടെ ആത്മീയജീവിതത്തിൻെറ ആരംഭം തന്നെ തകർത്തുകളയുവാനാണു്.

ധ്യാനാവലി 24. (മർക്കോ: 8: 11-26)

# അടയാളം

(വറുഗീസ് ക്ലേറി)

മിശിഹാ തന്റെ രാജ്യം ഭൂമിയിലാക്കുന്നതിനായി എഴുന്നെള്ളുമ്പോൾ അത്ഭുതങ്ങളും അടയാളങ്ങളും ഉണ്ടാകുമെന്നു വിചാരിച്ചിരുന്ന പരീശന്മാർ കർത്താവിനെ പരീക്ഷിക്കുന്നതിനായി അടുത്തുകൂടി. ദൈവരാജ്യം സമീപിച്ചിരിക്കുന്നു എന്നു് താൻ പ്രസംഗിച്ചിട്ടുള്ളതിന്റെ യഥാർത്ഥത പരീക്ഷിക്കുന്നതിനായി ആകാശത്തു നിന്നു് ഒരു അടയാളം അവർ അന്വേഷിച്ചു. യേശു ദിവസംപ്രതി ചെയ്തുകൊണ്ടിരുന്ന അതിശയങ്ങൾ അവർക്കു പോരായിരുന്നു. ആകാശത്തു നിന്നു് ഒരു ശബ്ദമോ കാഴ്ചയോ ആയിരുന്നു അവർ ചോദിച്ചതു്.

പരീശന്മാരെപ്പോലെ, ഓരോ കാലത്തും 'അടയാളം' അന്വേഷിച്ചിട്ടുള്ള ആളുകൾ ഉണ്ടായിട്ടുണ്ടു്. "അടയാളം കൊടുക്കപ്പെടുകയില്ല" എന്നു ക്രിസ്തു പറയുന്നു. ആത്മികനയനങ്ങൾ കുരുടാണെങ്കിൽ ശാരീരിക കണ്ണുകൾക്കു് എത്ര വലിയ അനുഭവം ഉണ്ടായാലും അതു മൂലം സുസ്ഥിരമായ ഒരു വിശ്വാസം ലഭ്യമല്ല എന്നുള്ളതിനാലാണു് കർത്താവു് അടയാളം കൊടുക്കാഞ്ഞതു്. ആകാശത്തിൽ നിന്നു് ഇടി മുഴങ്ങുകയോ അപ്പം പൊഴിയുകയോ ചെയ്യുകയില്ലായിരിക്കും. പക്ഷേ അടയാളത്തിനു വേണ്ടിയുള്ള തീവ്രമായ വാഞ്ഛയുടെ മറുപടി നൽകപ്പെട്ടുകഴിഞ്ഞിരിക്കുന്നതു് പ്രാകൃതികമായ അടയാളങ്ങളാലല്ല, പിന്നയോ ദൈവം മനുഷ്യനായ യേശുവിന്റെ വായിൽ നിന്നുവീണിട്ടുള്ള ഓരോ വാക്കിനാലും താൻ ചെയ്തിട്ടുള്ള ഓരോ പ്രവൃത്തിയാലുമത്രേ. ഇവ നിത്യ അടയാളങ്ങളായി നിലകൊള്ളുന്നു. ദൈവത്തിൽ നിന്നും അടയാളം ആവശ്യപ്പെടുന്നതു തന്നെക്കുറിച്ചു നാം ശരിയായി ഗ്രഹിക്കാത്തതുകൊണ്ടാണു്. ഇതോ അതോ ദൈവം എനിക്കുവേണ്ടി ചെയ്യുമെങ്കിൽ ഞാൻ തന്നെ വിശ്വസിക്കയും അനുസരിക്കയും ചെയ്യുമെന്നു ചിലർ പറഞ്ഞേക്കാം. പക്ഷേ കരുണയുള്ളവനും നമുക്കുവേണ്ട നല്ല ദാനങ്ങളെ തക്ക സമയത്തു നൽകുന്നവനുമായ ദൈവത്തിന്റെ

---

അങ്ങനെ അവസാനം ആരംഭംപോലെ ആക്കിത്തീർക്കാനാണു് അവൻ പരിശ്രമിക്കുന്നതു്.

ക്രിസ്തുവിനെ യഥാർത്ഥമായി സേവിപ്പാൻ നിശ്ചയിച്ചിരിക്കുന്നവർ, ആത്മീയ പിതാക്കന്മാരുടെ സഹായത്താലും അവരുടെ ജ്ഞാനത്താലും എല്ലാററിനും മുമ്പെ അവരുടെ ജീവിതത്തിനനുയോജ്യമായ ഒരു സ്ഥലവും, ജീവിതമാർഗ്ഗവും, വാസസ്ഥലവും, വ്യായാമമാർഗ്ഗവും തിരഞ്ഞെടുക്കേണ്ടതാകുന്നു. എന്തെന്നാൽ സാമൂഹ്യജീവിതം എല്ലാവർക്കുമുള്ളതല്ല. അതു് അത്യാഗ്രഹപൂരിതമാണു്. എല്ലാവർക്കും എല്ലായിടവും ഏകാന്തതയും അനുയോജ്യമായതല്ല. അവനവനു് അനുയോജ്യമായവ അവനവൻ തന്നെ തെരഞ്ഞെടുക്കട്ടെ!

ആശ്രമസ്ഥജീവിതം മുഴുവൻ മൂന്നുപ്രത്യേകവിധത്തിലുള്ള സ്ഥാപനത്തിൽ അടങ്ങിയിരിക്കുന്നു. ഒന്നുകിൽ ലോകജീവിതത്തിൽ നിന്നും വിരമിച്ചു് ഒരു ആത്മീയാഭ്യാസിയുടെ ഏകാന്തതയിൽ കഴിച്ചുകൂട്ടുക; അല്ലെങ്കിൽ മററു് ഒന്നോ രണ്ടോ ആളുകളോടുകൂടെ മൗനത്തിൽ ജീവിക്കുക; അതുമല്ലെങ്കിൽ ക്ഷമാപൂർവ്വം ഒരു ആശ്രമത്തിൽ സ്ഥിരതാമസം ആക്കുക. ഇടത്തോട്ടോ വലത്തോട്ടോ തിരിയാതെ സ്വർഗ്ഗീയരാജാവിന്റെ പാതകളെ പിൻതുടരുക. മുകളിൽ പറഞ്ഞവയിൽ, അധികമാളുകൾക്കും അനുയോജ്യമായിട്ടുള്ളതു രണ്ടാമത്തേതാണു്. എന്തെന്നാൽ "വീഴുമ്പോൾ തനിയെ ആയിരിക്കുന്നവനു് അയ്യോകഷ്ടം" എന്നു പറഞ്ഞിരിക്കുന്നു. എന്തെന്നാൽ അവൻ നിരാശയിലേക്കോ, അലസതയിലേക്കോ, പ്രത്യാശയില്ലാത്ത നിലയിലേക്കോ വീണുപോകാനാണല്ലോ എളുപ്പമുള്ളതു്. "അവനെ ഉയർത്തുവാൻ മനുഷ്യനായി മറെറാരുവൻ അവന്റെകൂടെ ഇല്ലല്ലോ". എന്തെന്നാൽ "രണ്ടോ മൂന്നോപേർ എന്റെ നാമത്തിൽ എവിടെ കൂടിയാലും ഞാൻ അവിടെ അവരുടെ മദ്ധ്യേ ഉണ്ടെ"ന്നു് കർത്താവു കല്പിച്ചിട്ടുണ്ടല്ലോ.

അതിനാൽ വിശ്വസ്തനും ബുദ്ധിമാനുമായ സന്യാസി ആരാകുന്നു? സ്വന്തം തീക്ഷ്ണത നശിക്കാതെ സൂക്ഷിക്കുന്നവനും, ജീവിതാന്ത്യംവരെ അഗ്നിയോടു് അഗ്നിചേർക്കുവാൻ, തീക്ഷ്ണതയോടു് തീക്ഷ്ണത കൂട്ടുവാൻ, എരിവിനോടു് എരിവു് വർദ്ധിപ്പിക്കുവാൻ, സ്നേഹത്തോടു് സ്നേഹം അളവില്ലാതാക്കുവാൻ, ആരു ശ്രമിക്കുന്നുവോ അവനാകുന്നു യഥാർത്ഥ സന്യാസി.

മാർഗ്ഗങ്ങൾ നാം ഉദ്ദേശിക്കുന്ന രീതിയിലുള്ളവയല്ലായിരിക്കും.

നാം ഈ ലോകത്തിൽ ജീവിക്കുന്നിടത്തോളം കാലമൊക്കെയും നമുക്കു ചുററുപാടും നില കൊള്ളുന്ന ദുഷ്പ്രേരണകളിൽ നിന്നും സൂക്ഷിച്ചുകൊള്ളണം എന്നുള്ള മുന്നറിയിപ്പാണ് "........പുളിച്ചമാവു് സൂക്ഷിച്ചുകൊള്ളുക" എന്നുള്ള കർത്തൃകല്പനയിൽ നിന്നും നാം മനസ്സിലാക്കേണ്ടതു്. ദൈവിക കല്പനകളുടെ കാതലായ സത്യങ്ങളെ പിറകിൽ മാററിവച്ചു് ബാഹ്യാചാരങ്ങളെ മുറുകെപ്പിടിക്കുക എന്നതു് അന്നുമുതൽ ഇന്നെയോളം കാണപ്പെടുന്ന ഒരു അപകടമാണ്. കർത്താവു് ഏററവും കൂടുതൽ ദ്വേഷിച്ചിരുന്നതു് 'കപടഭക്തി' ആണ്. അതായിരുന്നു പരീശരുടെ പുളിച്ചമാവു്. ഹേരോദാവിൻെറ പുളിച്ചമാവു് എന്നു കർത്താവു വിവക്ഷിക്കുന്നതു് ആ രാജാവിൻെറ ഭരണത്തെ മലിനപ്പെടുത്തിയ ദുഷ്ടത, ക്രൂരത, ജഡാഭിലാഷം മുതലായ ദോഷങ്ങളത്രെ. മതതീക്ഷ്ണതയോ സന്മാർഗ്ഗബോധമോ അശേഷവും ഇല്ലാതിരുന്ന ഒരു വ്യക്തിയായിരുന്നു ഹേരോദാവു്. വേഷഭക്തിയിൽ നിന്നും, അഭക്തി അഥവാ ലോകമയത്വം ഇവയിൽ നിന്നും ഒഴിഞ്ഞു സൂക്ഷിച്ചുകൊള്ളണമെന്നുള്ള കർത്താവിൻെറ ഉപദേശം എല്ലാകാലവും ക്രിസ്ത്യാനികൾ ഗൗരവപൂർവ്വം സ്വീകരിക്കേണ്ടതാണ്. കാരണം ക്രിസ്തീയ സഭയ്ക്കുള്ള ശത്രുക്കൾ എന്നും ഇന്നും ഇവ തന്നെയല്ലോ.

ബേത്ത്സയിദയിൽ വച്ചു സൗഖ്യമാക്കപ്പെട്ട കുരുടൻെറ അനുഭവത്തിൽ നിന്നു ചില പാഠങ്ങൾ നമുക്കു പഠിക്കാം. അയാളുടെ പ്രസ്താവനയിൽ രണ്ടു സംഗതികൾ ഉണ്ടായിരുന്നു. ഒന്നാമതു് അവൻ മനുഷ്യരെ അപൂർണ്ണമായി കാണുന്നു. രണ്ടാമതു് സകലതും വ്യക്തമായി കാണുന്നു. കർത്താവിനെ അറിയുന്നതിനു നാം പിൻചെന്നെങ്കിൽ, നാളുകൾതോറും ആ ദിവ്യദർശനം കൂടുതൽ വെളിവായി വരും. എന്നിരുന്നാലും വീണ്ടും വ്യക്തമല്ലാത്ത പല സംഗതികളും ഉണ്ടായിരുന്നേക്കാം. ക്രിസ്തു നമ്മിൽ തുടങ്ങിയ വേല തക്കകാലത്തു താൻ പൂർത്തിയാക്കും. പൂർണ്ണതയുടെ അനുഭവത്തിലേക്കു നമ്മെ താൻ കൊണ്ടുവരികയും ചെയ്യും. ആത്മികപ്രകാശത്തിലേക്കു് മനുഷ്യർ ദൈവാത്മാവിനാൽ ആനയിക്കപ്പെടുന്നതു് പല വിധത്തിൽ ആയിരിക്കാം. ഈ അന്ധൻ ക്രമേണയാണ് കാഴ്ച പ്രാപിക്കുന്നതു്. അയാൾ ആദ്യം കാണുന്നതുപോലെ 'മനുഷ്യരെ മരം പോലെ കാണുക' എന്നതു് ഇന്നു നമ്മിൽ പലരുടെയുംസ്ഥിതി ആണ്. യഥാർത്ഥത്തിൽ ആത്മപ്രകാശത്തിൻെറ അനുഭവമുള്ളവർക്കു മാത്രമേ കർത്താവിൻെറ കാഴ്ചയ്ക്കു് അനുരൂപ്യമായ കാഴ്ച ലഭിക്കുന്നുള്ളൂ. ഈ ലോകത്തിലെ കഷ്ടതയും പാപബാഹുല്യവും കാണുകയും അതേപ്പററി വേദനയോടുകൂടെ ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നമെങ്കിൽ ഇപ്രകാരമുള്ള പൂർണ്ണപ്രകാശത്തിൻെറ അനുഭവത്തിലേക്കു വരേണ്ടിയിരിക്കുന്നു. ഒരാൾക്കു് ആ അനുഭവം പെട്ടെന്നും വേറൊരാൾക്കു് ക്രമേണയും ഉണ്ടായേക്കാം. നാം വ്യക്തമായി കാണണമെന്നും പൂർണ്ണസൗഖ്യത്തിൻെറ അനുഭവത്തിലേക്കുവരണമെന്നും കർത്താവു് ആഗ്രഹിക്കുന്നു. നാം അതിനായി തന്നോടു് അപേക്ഷിക്കുമോ?

## പ്രാർത്ഥന

തന്നുദയത്താൽലോകത്തിനു വെളിവേകിയൊരീശോ
എന്നുടെ കണ്ണുകൾ കാണാത്തതിനാൽ കണ്ണുതരണമേ
ഇരന്നീടാതെയിരുട്ടിലുദിച്ചൊരു വെളിവായോനേ
ഇരുളാമെൻെറയുൾക്കണ്ണുകളെത്തെളിയിക്കണമേ

ഇപ്പാവത്തിൻ പിഴസകലം മോചിച്ചവനേററം
താഴ്ത്തപ്പെട്ടവനെന്നൊരുമിച്ചാത്മഗണങ്ങൾ
ആർത്തുംകൊണ്ടിപ്പാപവിമുക്തിലഭിച്ചോരെന്നേ
പ്പോർത്തുയരത്തിൽ സന്തോഷിച്ചാനന്ദിക്കണമെ.

# പഠനപംക്തി

(ദിദിമോസ്, എം. ഡി. സിമ്മനാരി, കോട്ടയം.)

**പാഠം: 14-ഉത്തരം.**

1. ശീമോൻ, തോമ്മാ, മത്തായി, യൂദാ എന്നീ ശിഷ്യന്മാരുടെ മറുനാമങ്ങൾ യഥാക്രമം പത്രോസ്, ദിദിമോസ്, ലേവി, തദ്ദായി ഇവയാണ്.

2. "യഥാ മാതാ തഥാ പുത്രി"—(യെഹെസ്കേൽ. 16: 44)

3. 1000-ൽ പരം പേർക്കു് പട്ടം കൊടുക്കുകയും, 12-ഓളം പേരെ മേല്പട്ടക്കാരായി ഉയർത്തുകയും ചെയ്ത പൗരസ്ത്യ കാതോലിക്കാ, ഇന്നു് സിംഹാസനത്തിൽ വാണരുളുന്ന മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടാണ്. റീത്തിൽപോയ

മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായെ മെത്രാപ്പോലീത്തായായി ഉയർത്തുകയും, മാർ തേയോഫിലോസ് തിരുമേനിയേയും (റീത്തിൽപോയി) പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനിയേയും മെത്രാന്മാരായി 1929-ൽ പ. ബാവാ തിരുമേനി വാഴിക്കുകയും ചെയ്തു. പുത്തൻകാവു മാർ പീലക്സീനോസുതിരുമേനിയെ 1930ലും, മല്ലപ്പള്ളിൽ മാർ സേവേറിയോസ് തിരുമേനിയെ(റീത്തിൽപോയി) 1932ലും,ബഥനിയിലെ മാർ തേവോദോസ്യോസു തിരുമേനിയെ 1938-ലും, മാവേലിക്കര മാർ ദീവന്നാസ്യോസു തിരുമേനിയെ 1940-ലും, പത്രോസ് മാർ ഒസ്താത്തിയോസ് (മുളന്തുരുത്തി) മാത്യൂസ് മാർ ഈവാനിയോസ്(പുതുപ്പള്ളി) മാത്യൂസ് മാർ അത്താനാസ്യോസ് (കോട്ടയം) ദാനിയേൽ മാർ പീലക്സിനോസ് (പത്തനംതിട്ട) മാത്യൂസ് മാർ കൂറിലോസ് (കൊല്ലം)എന്നീ തിരുമേനിമാരെ 1953 ലും പ. ബാവാ തിരുമേനി വാഴിച്ചു. പരിശുദ്ധ പിതാവിന്റെ ജീവിതകാലത്തു് (1873 മുതൽ ഇന്നുവരെ) ശീമയിലെ സുറിയാനി സഭയിൽ എഴുന്നേററിട്ടുള്ള പാത്രിയക്കീസന്മാർ:-

1) മാർ പത്രോസ് തൃതീയൻ
2) മാർ അബ്ദൽ മിശിഹാ
3) മാർ അബ്ദുള്ളാ
4) മാർ ഏലിയാസ് തൃതീയൻ
5) മാർ അപ്രേം പ്രഥമൻ
6) മാർ യാക്കൂബു് തൃതീയൻ. (ഇപ്പോഴ ഭരിക്കുന്ന പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനി)

4. ഉരല്, കുഴിമുയൽ, വെട്ടുക്കിളി, പല്ലി (സദൃശവാക്യം 30: 24-28)

5. പ. പൗലൂസ്ശ്ലീഹാ എലീമാസ് എന്ന വിദ്വാനെ ഒരു നിമിഷനേരത്തേക്കു് കുരുടനാക്കുകയും (പ്രവ. 13:6-11), ലുസ്ത്രയിലെ മുടന്തനെ സൗഖ്യമാക്കുകയും (14:8-10), വെളിച്ചപ്പാടത്തിയുടെ ഭൂതത്തെ പുറത്താക്കുകയും (16:16-18) റുമാലും ഉത്തരീയവും കൊണ്ടു് സൗഖ്യമാക്കുകയും (19: 11-12) യൂത്തിക്കോസ് എന്ന മരിച്ചുപോയ യുവാവിനെ ഉയിർപ്പിക്കുകയും(20:9-10)അണലിയുടെ കടിയിൽ നിന്നും രക്ഷ പ്രാപിക്കുകയും, (28: 3-5) പുബ്ളിയോസിന്റെ അപ്പനെ സൗഖ്യമാക്കുകയും (28: 8) ചെയ്തു.

6. നമ്മുടെ കർത്താവു് അപ്പവും വീഞ്ഞും വാഴ്ത്തി രണ്ടായിട്ടാണ് കൊടുത്തതു്. വി. കർബ്ബാനയിൽ കർത്താവിന്റെ ഉയിർപ്പുകൂടി അടങ്ങിയിരിക്കുന്നു. തന്റെ ഉയിർപ്പിനെ കൂടെ ഓർക്കുന്ന ബന്ധിപ്പിന്റെ ശുശ്രൂഷയിൽ രണ്ടും കൂട്ടികലർത്തി ജീവനുള്ളതാക്കി തീർക്കുന്നു. പട്ടക്കാരൻ ശരീരത്തിന്റെ ഒരു ഭാഗം രക്തത്തിൽ മുക്കി, ശരീരത്തിന്മേൽ സ്ളീബാവരച്ചു് പ്രാർത്ഥിക്കുന്നുണ്ടു്. അങ്ങനെ ഈ ശരീരം ഈ രക്തത്തിന്റേതാകുന്നു എന്നു പറഞ്ഞു് ശരീരത്തിന്റെ ഒരു ഭാഗം കാസായിൽ ഇടുന്നുണ്ടു്. മററൊരു ഭാഗം എടുത്തു് ഇതു് രക്തത്തിന്റേതാകുന്നു എന്നു പറഞ്ഞു് രക്തത്തിൽ മുക്കി പീലാസായിലും വയ്ക്കുന്നു. പീലാസായിൽ വച്ച ആ കഷണം മൂന്നാംപ്രാവശ്യം രക്തത്തിൽമുക്കി ശരീരത്തിൽ പുരട്ടുന്നുമുണ്ടു്. തമ്മിൽ യോജിച്ചു ജീവൻ പ്രാപിച്ച ശരീരരക്തങ്ങൾ വീണ്ടും രണ്ടാക്കി അനുഭവിക്കേണ്ട ആവശ്യമില്ല. വി. കുർബ്ബാന നാം അനുഭവിക്കുമ്പോൾ ജീവനുള്ള തിരുശരീരരക്തങ്ങളെയാണ് അനുഭവിക്കേണ്ടതു്.

## പാഠം 16: ചോദ്യം

1. പഴയനിയമ കാലത്തു് മത്സ്യവും, പലചരക്കും വിററവയ്ക്കാർ ആരു്, വേദഭാഗം ഏതു്? (കെ. മറിയാമ്മ, കങ്ങഴ).

2. ഒന്നുംതന്നെ മനസ്സിലാക്കാൻ കഴിവില്ലാത്ത കുട്ടികളെ സ്നാനം കഴിപ്പിക്കുന്നതു കൊണ്ടുള്ള പ്രയോജനം എന്തു്? അതു് വേദത്തിനു് അനുകൂലമാണോ(റേറാംസു്, ന്യൂഡൽഹി).

3. "ചെമ്പുപണിക്കാരൻ" എന്നു പറഞ്ഞിരിക്കുന്ന വേദഭാഗം ഏതാണ്(കുഞ്ഞുമോൻ വാഴൂരേത്തു്, ചെങ്ങന്നൂർ.)

4. ഒരു അമ്മയ്ക്കു് ഒരേപേരിൽ രണ്ടു പുത്രിമാർ ഉണ്ടു്. അമ്മയുടേയും പുത്രിമാരുടേയും പേരെന്തു്? വേദഭാഗം ഏതു്? (സി. സി. ഏബ്രഹാം, പാമ്പാടി ദയറാ.)

5. ചട്ടത്തിന്മേൽ ചട്ടം, ചട്ടത്തിന്മേൽ ചട്ടം;സൂത്രത്തിന്മേൽ സൂത്രം, സൂത്രത്തിന്മേൽ സൂത്രം; ഇവിടെ അല്പം, അവിടെ അല്പം" എന്നിങ്ങനെ പറഞ്ഞിരിക്കുന്ന വേദഭാഗം ഏതു്? (കെ. വി. തോമസ്സ്, തിരുവൻവണ്ടൂർ)

6. തുടർച്ചയായി ഒന്നര ആഴ്ചയോളം ഭക്ഷണ കാര്യത്തിൽ നോമ്പു് ഇല്ല എങ്കിലും വിവാഹവും മറും നടത്തുവാൻ സഭ അനുവദിച്ചിട്ടില്ലാത്ത കാലയളവു് ഏതു്? (മേരിക്കുട്ടി, പഞ്ചാബു്)

മുകളിൽ കാണിച്ചിരിക്കുന്ന മേൽവിലാസത്തിൽ കത്തുകൾ അയയ്ക്കാതെ, പിന്നീടു് അന്വേഷണം നടത്തിയാൽ വിവരം അറിയിക്കുവാൻ പ്രയാസമായിരിക്കും. ചിലപ്പോൾ അങ്ങനെയുള്ള ചോദ്യോത്തരങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചില്ലെന്നും വരും. ഒരു പക്ഷെങ്കിൽ അതു വളരെ താമസിച്ചു

വി. കുർബ്ബാന (ഒരു ലഘുപഠനം) 8

# എവുക്കാറിസ്തിയാ.

(ഫാദർ കെ. ജി. തോമ്മസ്, ആലപ്പുഴ.)

"എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്യുവിൻ" എന്നുള്ള അനുശാസനം പ്രായോഗികമാക്കിത്തീർത്ത വി. കുർബാനയിൽ വചനിപ്പ്, ജനനം, ജീവിതം പരസ്യമാകാതെ രഹസ്യമായിരുന്ന ആ കാലഘട്ടം, മാമോദീസാ, പരസ്യശുശ്രൂഷ, ക്രൂശാരോഹണം, ഉയിർത്തെഴുന്നേൽപ്പ്, സ്വർഗ്ഗാരോഹണം, എന്നിങ്ങനെയുള്ള സകല സംഭവ പരമ്പരകളും, നാം അനുസ്മരിച്ചു ധ്യാനിക്കുകയും, തന്നെത്തന്നെ നാം അനുഭവിക്കുകയും ചെയ്യുന്നു. പെന്തിക്കുസ്തി നാൾ തുടങ്ങിയ സഭയോട് ചേർക്കപ്പെട്ട എല്ലാവരും, തങ്ങളുടെ മതപരമായ അനുഷ്ഠാനങ്ങളിൽ മേല്പറഞ്ഞ ഉദ്ദേശനിവർത്തിക്കായി വി: കുർബാന അനുഷ്ഠിച്ചുവന്നിരുന്നു എന്ന് വി: വേദഭാഗവും സാക്ഷിപ്പെടുത്തുന്നു.

അപ്പോസ്തോലന്മാരുടെ നടപ്പുകളുടെ പുസ്തകം 2-ാം അദ്ധ്യായം 42-ാം വാക്യം വായിച്ചു നോക്കുക. "അവർ ശ്ലീഹന്മാരുടെ ഉപദേശത്തെ സദാ കേട്ടുകൊണ്ടും, പ്രാർത്ഥനയിലും, ദിവ്യപൂജാനുഷ്ഠാനത്തിലും ശ്രദ്ധയോടുകൂടി സംബന്ധിച്ചുകൊണ്ടും ഇരുന്നു." (പുതിയനിയമം പാമ്പാക്കുട പതിപ്പ്-1936) ഇതിൽ "ദിവ്യപൂജാനുഷ്ഠാനം" എന്ന പദങ്ങളുടെ സ്ഥാനത്ത് ആംഗ്ളിക്കൻ വിവർത്തനങ്ങളിൽ "അപ്പം നുറുക്കിയും" എന്ന പദങ്ങളാണു കാണുക. ഈ പദങ്ങൾ എത്രകണ്ട് ശരിയാണ്? പുതിയ നിയമഗ്രന്ഥത്തിന്റെ ഏറ്റവും പുരാതനമായ സുറിയാനി ലത്തീൻ, ഗ്രീക്കുപതിപ്പുകളിൽ "അപ്പം നുറുക്കുക" എന്ന പ്രയോഗം അ: പ്ര 2: 42-ൽ കാണുന്നില്ല. സുറിയാനിഭാഷയിലുള്ള പുതിയനിയമഗ്രന്ഥം രണ്ടാംനൂറ്റാണ്ടിന്റെ മദ്ധ്യഘട്ടത്തിലും, ലത്തീൻവിവർത്തനം 170-ാമാണ്ടിടയ്ക്കും പ്രചരിക്കപ്പെട്ടിരുന്നു എന്നു വേദശാസ്ത്രപണ്ഡിതന്മാർ സമർത്ഥിച്ചിട്ടുണ്ട്.

"There is no sufficient reason to desert the opinion which has obtained the sanction of the most competent scholars that its (Peshito) formation is to be fixed within the first half of the second Century." (Canon of the Bible. Westcott 1866. edition P. 211.) അതായത്—രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്താണ് അതിന്റെ (സുറിയാനി പെശീത്തോ) രൂപീകരണമെന്ന് പ്രഗത്ഭമതികളായ പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതിനെ നിഷേധിക്കുവാൻ മതിയായ കാരണം കാണുന്നില്ല."

ലത്തീൻ വിവർത്തനത്തെക്കുറിച്ച് പ്രസ്തുത ഗ്രന്ഥകാരൻ അഭിപ്രായപ്പെട്ടിരിക്കുന്നതുകൂടി കാണുക. "We shall thus obtain the date 170 A.D. as that before which the version must have been made" (Ibid P. 224) "അതിനാൽ 170നു മുൻപ് ആ വിവർത്തനം ലഭിക്കപ്പെട്ടിരുന്നു എന്ന നിഗമനത്തിൽ നമുക്ക് എത്തിച്ചേരാം. സുറിയാനിയിലും ലത്തീനിലും പുതിയനിയമഗ്രന്ഥത്തിന്റെ രൂപീകരണത്തെക്കുറിച്ച് മറ്റൊരു പണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുള്ളത് ഉദ്ധരണീയമായി തോന്നുന്നു. "The oldest version of the New Testament are the Syriac and the Latin, both of whieh may be traced back in come form to the second Century A.D." (Dictionary of the Bible, Hastings 1946 edition P. 98)-പുതിയ നിയമത്തിന്റെ ഏറ്റവും പുരാതന പകർപ്പുകൾ സുറിയാനിയിലും ലത്തീനിലുമാണ

---

മാത്രമെ പംക്തിയിൽ ചേർക്കുവാൻ സാധിച്ചിട്ടുള്ളു എന്നും വരാം. ആകയാൽ മേൽവിലാസം തെറ്റാതെ സൂക്ഷിക്കണം. ഒലവക്കോട്ടു നിന്നയച്ച നിർദ്ദേശത്തിനു പ്രത്യേകം കൃതജ്ഞത. മറുപടി പലർക്കും അയയ്ക്കാത്തതിൽ പരിഭവപ്പെടുകയില്ലല്ലോ. ഇതു കുട്ടികളുടെ പംക്തിയാണെന്നുള്ള ധാരണ തെറ്റാണ്. എല്ലാവരേയും ഉദ്ദേശിച്ചുള്ള ഒരു പംക്തിയത്രെ ഇത്. കുട്ടികൾക്കുള്ളത് "ബാലപംക്തി"യാണ്. ആകയാൽ ആർക്കും ഈ പംക്തിയിലേക്ക് എഴുതാം. 14-ാം പാഠത്തിന്റെ ഏറ്റവും കൂടുതൽ ശരിയായ ഉത്തരങ്ങൾ അയച്ചിട്ടുള്ള സാലി തോമ്മസ് (കൊല്ലാട്) ജോൺ മേലേകിഴക്കേതിൽ (തുമ്പമൺ), സി. സി. എബ്രഹാം (പാമ്പാടി ദയറാ) എന്നിവർക്ക് അനുമോദനങ്ങൾ. പി. ജെ. ജോൺ & ജെ. പി. ശമുവേൽ (പെരുമ്പാവൂർ) മുടങ്ങാതെ ചോദ്യോത്തരങ്ങൾ അയയ്ക്കുമല്ലോ. പാഠം 15, 16 ഇവയുടെ ഉത്തരങ്ങളും, പുതിയ ചോദ്യങ്ങളും ആർക്കും അയച്ചുതരാം.

ള്ളതു്. രണ്ടാം നൂററാണ്ടിൽ അവ രണ്ടും ഉണ്ടായിരുന്നു എന്ന നിഗമനത്തിൽ നാം എത്തിച്ചേരുന്നു. മററൊരു ഉദ്ധരണികൂടെകാണുക. "The New Testament is a revision of the Old Syriac in order to bring it into closer agreement with the Greek text and improve its diction and style. The Peshito seems to have been in circulation in the second Century. By reason of its elegance it has often been called the queen of versions".

(Dictionary of the Bible. J. D. Davis 1960 edition P. 800)

ഭാഷയും, ശൈലികളും സുഗമമാക്കുന്നതിനും, ഗ്രീക്കുഗ്രന്ഥത്തോടു കൂടുതൽ ആനുരൂപ്യമുള്ളതാക്കുവാനുംവേണ്ടി പഴയ സുറിയാനിയിൽ നിന്നുമുള്ള വിവർത്തനമാണു് പുതിയ നിയമം. ഈ പെശീത്തോപതിപ്പു് രണ്ടാം നൂററാണ്ടിൽ പ്രചാരത്തിൽ ഇരുന്നിരുന്നു. അതിൻെറ ലാളിത്യവും, മനോഹാരിതയും, നിമിത്തം പകർപ്പുകളിൽ രാജ്ഞി എന്നു പലപ്പോഴും അതു നാമകരണം ചെയ്യപ്പെട്ടിരുന്നു............രണ്ടാം നൂററാണ്ടിൻെറ അന്ത്യത്തോടുകൂടി വേദഗ്രന്ഥങ്ങളുടെ ഒരു ലത്തീൻ പതിപ്പു് വടക്കേ അഫ്രിക്കയിൽ പ്രചാരത്തിലുണ്ടായിരുന്നു."

പുതിയ നിയമത്തെക്കുറിച്ചു് ഇതാണു് യഥാർത്ഥ ചരിത്രാവസ്ഥയെങ്കിൽ "അപ്പം മുറിക്കൽ" പ്രയോഗത്തിനു് എന്താണു് ആ ഭാഷകളിലുള്ള വാക്കുകൾ എന്നു് പരിശോധിക്കുന്നതു് സംഗതമാണല്ലോ. ചില ഉദ്ധരണികൾ നൽകാം.

1. "വു, ബഖ്സോയൊ ദെവുഖാറിസ്തീയാ" 1815-ൽ Brox Bourne-ൽ അച്ചടിച്ച സുറിയാനി ഗ്രന്ഥം, അർത്ഥം:- ദെവുഖാറിസ്തീയ മുറിക്കുന്നതിലും.

2. "Fractione Eucharistiae" 1815-ൽ Brox Bourne-ൽ അച്ചടിച്ച ലത്തീൻ ഗ്രന്ഥം. അർത്ഥം:- യുക്കാറിസ്തീയാ മുറിക്കുന്നതിലും.

3. "And in breaking of the Eucharist" 1846-ൽ James Murdock സുറിയാനി ഗ്രന്ഥത്തിൽ നിന്നും തർജ്ജിമചെയ്തു് ഇംഗ്ലീഷ് ഭാഷയിൽ ബോസ്റ്റൻ (Boston) പട്ടണത്തിൽ അച്ചടിപ്പിച്ചതു്. അർത്ഥം:- "യുക്കാറിസ്തീയാ മുറിക്കുന്നതിലും"

4. "എവുക്കാറിസ്തീയാ മുറിക്കുന്നതിലും". സുറിയാനി ഗ്രന്ഥത്തിൽ നിന്നും ക. നി. മൂ. സ. മാണി കത്തനാർ പരിഭാഷപ്പെടുത്തി 1938-ൽ മാന്നാനം പ്രസിൽ അച്ചടിപ്പിക്കപ്പെട്ടതു്.

ഈ നാലു് ഉദ്ധരണികളിലും യുക്കാറിസ്തീയാ എന്നുള്ള പദത്തിനു് മൂലഭാഷയിൽ ഉണ്ടായിരുന്ന പദം തന്നെ അതാതു വിവർത്തനഭാഷകളിലേക്കു് പകർത്തുകയല്ലാതെ അതിനു് അർത്ഥസാമ്യമുണ്ടെന്നു് തോന്നിയേക്കാവുന്ന പദങ്ങൾ ഉപയോഗപ്പെടുത്താതിരുന്നതു പ്രത്യേക ശ്രദ്ധയെ ആകർഷിക്കുന്ന ഒന്നാണു്. മൂലഭാഷയിൽ നിന്നു് ആ പദം മററൊരു ഭാഷയിലേക്കു് വിവർത്തനം ചെയ്താലും മൂലത്തിൽ അതിനു് നൽകപ്പെട്ടിരിക്കുന്ന യഥാർത്ഥ അർത്ഥം നിലനിർത്തുവാൻ സാദ്ധ്യമല്ലാതിരുന്നതിനാൽ ആ മൂലഭാഷയിലെ പദം തന്നെ മേലുദ്ധരിച്ച വിവർത്തകർ ഉപയോഗിച്ചു വന്നതാണെന്നുള്ളതിൽ സംശയിക്കേണ്ടതില്ല. ആ ദിവ്യ കർമ്മാനുഷ്ഠാനത്തിൻെറ മാഹാത്മ്യത്തെയും പരിശുദ്ധതയേയും, ഹനിക്കുന്നതും ബലഹീനമാക്കുന്നില്ലേ എന്നു സംശയിപ്പിക്കുന്നതും, പ്രാർത്ഥന, കൂട്ടായ്മ ആചരിക്കുക, പ്രസംഗം കേൾക്കുക മുതലായവ പോലെ മാനുഷിക പ്രവർത്തന പരിധിയിൽ ഒതുക്കി നിർത്തുമൊ എന്നു സംശയിക്കുവാൻ ഉപകരിക്കുന്നതുമായ ആ രണ്ടു വാക്കുകൾ—'അപ്പം മുറിക്കുന്നതിലും'—എത്ര കണ്ടു് അവസരോചിതമെന്നു് ചിന്തിച്ചു പോകുന്നു. ആ പ്രയോഗത്തിൻെറ പരിണിതഫലമല്ലേ തണ്ണീർ പന്തലിലും അസംബ്ലിശാലകളിലും അപ്പം നുറുക്കൽ പ്രസ്ഥാനം രൂപമെടുക്കുന്നതിനു വഴിതെളിച്ചതെന്നു്, പോരാ, അപ്പത്തിൻെറ അകത്താണോ, പുറത്താണോ, മുറിക്കുന്ന ആളിൻെറ കൈകളിലാണോ, സ്വീകരിക്കുന്ന ആളിൻെറ വായിലാണോ കർത്തൃസാന്നിദ്ധ്യം ഉണ്ടാകുന്നതെന്നാദിയായ വാദകോലാഹലങ്ങൾ അന്തരീക്ഷത്തിൽ മാറെറാലികൊള്ളിച്ചതു് എന്നു സംശയിച്ചുപോകുന്നു. പോകട്ടെ, അതു ചിന്തനീയമല്ല. ഹേറോദേസിൻെറയും, പൊന്തിയോസ് പീലാത്തോസിൻെറയും കാലത്തു് അവർ കണ്ടവൻ നിത്യതയിൽ നിന്നുള്ളവനും, ഇന്നും എന്നും നിലനില്ക്കുന്നവനും, "ഇതാ ലോകാവസാനത്തോളം സർവ്വ നാളുകളിലും ഞാൻ നിങ്ങളുടെ കൂടെയുണ്ടു്" (മത്താ: 28: 20) എന്നു് വാഗ്ദത്തം ചെയ്തിട്ടുള്ളവനും, മനുഷ്യവൃന്ദത്തിനു് തന്നെത്തന്നെ പ്രദാനം ചെയ്യുന്നവനും; രഹസ്യവും ദൈവസന്നിധിയിൽ നാം അവനെ തന്നെ സ്തോത്രമായി അർപ്പിക്കുന്ന ബലിയുമാകുന്നവനും; കുർബാനയുടെ കർമ്മാനുഷ്ഠാനം, മാലാഖമാരാരെ മറതപ്പെടുത്തി പ്രാബല്യപ്പെടുത്തുന്നുവോ അവൻെറ തിരുസാന്നിദ്ധ്യം അതിലൂടെ നമുക്കു് ലഭിക്കുന്നവനും; യുക്കാറിസ്തീയാ വെറും അപ്പം മുറിക്കലല്ല—ദിവ്യപൂജാനുഷ്ഠാനമാണെന്നു മാത്രമുള്ള ബോധത്തിൽ മാത്രമേ നാം ദർശിക്കുകയും, ശ്രവിക്കുകയും അനുഭവിക്കുകയും ആകാവൂ എന്നു് ധരിച്ചാലും, വിശ്വസിച്ചാലും".

(തുടരും)

# നമസ്കാരം ചൊല്ലണം

(മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ)

"കുഞ്ഞുങ്ങളെ! നമുക്കു നമസ്കാരം ചൊല്ലാം" ചൊവ്വുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ഭവനങ്ങളിൽ സന്ധ്യയ്ക്കും വെളുപ്പിനും വീട്ടുകാരണവരോ, വീടിന്റെ മണിദീപങ്ങളായ മാതാക്കളോ ചെയ്യുന്ന ആഹ്വാനമാണിതു്. ഇതൊരു പഴഞ്ചൻ കാര്യമായി തള്ളിക്കളയുവാനുള്ളതല്ല. ആ ഒരു വാചകത്തിനുള്ളിൽ ഒരു കുടുംബത്തിനാവശ്യമായ Theology-യും Church History-യും വേദാഭ്യസനവും അന്തർലീനമായിട്ടുണ്ടു്. കാരണം ഈ Tradition-ൽ കൂടിയാണു് നമ്മുടെ കുടുംബങ്ങൾ ഇന്നേയോളം സഭയെ നിലനിർത്തിക്കൊണ്ടു പോന്നതു്. പ്രാർത്ഥന ഒരു വ്യക്തിയും ദൈവവും തമ്മിലുള്ള സംസർഗ്ഗത്തിന്റെ ഒരു മുഖാന്തിരമാണെന്നിരുന്നാലും, സമൂഹമായി പള്ളിയിലുള്ള ആരാധനയും, സമൂഹമായി കുടുംബത്തിലുള്ള ആരാധനയും ക്രിസ്തീയ ജീവിതത്തിന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഘടകമാണു്. "ദൈവം ആത്മാവാണു് അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്കരിക്കണം" എന്നുണ്ടല്ലോ. മനുഷ്യൻ ആത്മാവുള്ളവനും പദാർത്ഥമയമായ ശരീരത്തോടു കൂടിയവനും ആണു്. അതുകൊണ്ടു മനുഷ്യൻ നമസ്കരിക്കുന്നതു് ആത്മാവിൽ അടിസ്ഥാനപ്പെട്ടും അതേ സമയം പദാർത്ഥമയമായ ശരീരം കൊണ്ടുമായിരിക്കണം. ശരീരം കൊണ്ടു് എന്നു പറഞ്ഞാൽ നമ്മുടെ ശരീരത്തിലെ എല്ലാ ഇന്ദ്രിയങ്ങൾ കൊണ്ടുമാണു് എന്നുള്ളതു പ്രത്യേകം ചിന്താർഹമത്രെ. കൈകൾ കൊണ്ടു് കൂപ്പുകയും കുരിശുവരയ്ക്കുകയും ചിലപ്പോൾ ഉയർത്തിപ്പിടിക്കുകയും ചെയ്യുന്നു. കണ്ണുകൾ കൊണ്ടു പുസ്തകത്തിൽ നാം നോക്കുകയോ, സ്വർഗ്ഗത്തിലേക്കു കണ്ണുകളുയർത്തുകയോ ചെയ്യുന്നു. ചെവികൾ കൊണ്ടു ദൈവവചനങ്ങളും മററുള്ളവരുടെ പ്രാർത്ഥനകളും നാം ശ്രവിക്കുന്നു. മൂക്കുകൊണ്ടും അധരങ്ങൾ കൊണ്ടും വിശുദ്ധ പുസ്തകങ്ങളെയും, വിശുദ്ധ വസ്തുക്കളെയും വിശുദ്ധ വസ്തുക്കൾ കൈകാര്യം ചെയ്യുന്ന കൈകളെയും നാം മുത്തുകയും ചുംബിക്കുകയും ചെയ്യുന്നു. നാവുകൊണ്ടു നാം പ്രാർത്ഥിക്കുകയും പാടുകയും ചെയ്യുന്നു. പ്രാർത്ഥന വെറും സങ്കല്പമോ ധ്യാനമോ അല്ല അതു് ഹൃദയം കൊണ്ടുള്ള സംസർഗ്ഗം മാത്രവുമല്ല എന്നാലോ അതു നമ്മുടെ വായ്കൊണ്ടു് നാം ചൊല്ലേണ്ടതുമാണു്. എല്ലാ ഇന്ദ്രിയങ്ങളെയുംകാൾ കൂടുതലായിട്ടു നമ്മുടെ വായും നാവും പ്രാർത്ഥനയിൽ സഹകരിക്കേണ്ടിയിരിക്കുന്നു. ഞാൻ മനസ്സുകൊണ്ടു പ്രാർത്ഥിക്കുകയും ഹൃദയം കൊണ്ടു സംസർഗ്ഗം ചെയ്കയും ചെയ്യുന്നുണ്ടു് എന്നു പറഞ്ഞുകൊണ്ടു് വായ്കൊണ്ടു് ചൊല്ലാതിരിക്കുന്നവൻ ഒടുവിൽ പ്രാർത്ഥന വേണ്ടാത്തവനായിത്തീരും.

പള്ളിയിലും ഭവനത്തിലും പ്രാർത്ഥനകൾ ഉറച്ചും വ്യക്തമായും ചൊല്ലിപ്പഠിക്കണം. ഈ വിധത്തിൽ ആരാധനാപരമായി ശ്രദ്ധിക്കാത്തിടത്തോളം കാലം നാം ഉയരുവാൻ പോകുന്നില്ല. ഇന്നു മലങ്കര സുറിയാനിസഭയെ ഗ്രസിച്ചിട്ടുള്ള രോഗങ്ങളിൽ ഒന്നു് അതു വിലയേറിയ ആരാധനാസമ്പ്രദായങ്ങളെ പള്ളിയിലും ഭവനത്തിലും അലസമാക്കിയും അലക്ഷ്യമാക്കിയും കഴിഞ്ഞു കൂടുന്നുവെന്നുള്ളതാണു്. പലർ കൂടി നില്ക്കുന്നിടത്തു പൊതുവായ ഒരു പ്രാർത്ഥന ആരംഭിച്ചു കൊടുത്താൽ ആരംഭിച്ചയാൾ തന്നെ ചിലപ്പോൾ അവസാനിപ്പിക്കേണ്ടിവരും. ഏററു ചൊല്ലാൻ പലരും മടിക്കുന്നതു് അന്തസ്സിനും അഭിമാനത്തിനും ചേരാത്തതായി വിചാരിക്കുന്നതുകൊണ്ടു മാത്രമല്ല, പിന്നയോ ചൊല്ലാൻ അറിയാത്തതുകൊണ്ടുംകൂടിയാണു്. ഒരു കൗമാ ചൊല്ലിയാൽ പുറകിൽ ഏററു ചൊല്ലാൻ ആരും കാണുകയില്ല. വിശ്വാസപ്രമാണം ചൊല്ലാൻ അറിയാൻ പാടില്ലാത്ത ഓർത്തഡോക്സ് തറവാട്ടുകാർ പോലും ഉണ്ടു് എന്നു പറയുമ്പോൾ പലരും അത്ഭുതപ്പെട്ടേക്കാം. കേമപ്പെട്ട ശവസംസ്കാര വേളകളിൽ സഭയിലെ വിവിധസ്ഥാനികളും, പത്രത്തിൽ പേരു കയറാൻ അർഹതയുള്ള ബഹുമാന്യന്മാരും സന്നിഹിതരായിരിക്കെ തകർത്തടിച്ച പാട്ടുകളെല്ലാം കഴിഞ്ഞു "മേലുള്ള ഉയരങ്ങളിൽ" എന്ന മാലാഖമാരുടെ സ്തുതിപ്പു പ്രധാന കാർമ്മികൻ ആരംഭിച്ചാൽ, ആരംഭകൻ തന്നെ അവസാനിപ്പിക്കേണ്ടി വരുന്നതു് സർവ്വസാധാരണമായ ഒരു കാര്യമാണു്. കാരണമെന്താണു്? ഒന്നുകിൽ അവർ കേട്ടിട്ടില്ല, അല്ലാത്തപക്ഷം ചൊല്ലി പഠിച്ചിട്ടില്ല. ആമ്മീൻ എന്നുള്ള രണ്ടര അക്ഷരം ചൊല്ലാൻ പോലും നാവു പൊങ്ങാത്ത സുറിയാനിസഭാംഗങ്ങളാണു് വേറെ ഏതിന്റെയോ എല്ലാം പേരിൽ സഭയെക്കുറിച്ചു് കണ്ണീരൊഴുക്കുന്നതു്. ആരാധനയിൽ ഇന്നും വന്നിട്ടുള്ള അനാസ്ഥ ദൈവത്തിൽ നിന്നുള്ള അകൽച്ചയുടെ ലക്ഷണമാണു്. അതു പരിഹരിക്കാതെ മററു വിധത്തിൽ ഒരു സഭ ഉയരുവാൻ പോകുന്നില്ല. ഇന്നു് ഏതൊരു ദിക്കിൽ കൂടി നാം സന്ധ്യയ്ക്കോ രാവിലെയോ പോയാലും സുറിയാനിക്കാരുടെ ഗൃഹങ്ങൾ തിരിച്ചറിയാൻ പ്രയാസമില്ല. റോമൻ കത്തോലിക്ക

ഭവനങ്ങളിൽ കൂട്ടമായിട്ടുള്ള പ്രാർത്ഥനകളും, മററു സമുദായക്കാരുടെ ഭവനങ്ങളിൽ സമയോചിതമായ പാട്ടുകളും, അക്രൈസ്തവ ഭവനങ്ങളിൽ അവരവരുടെ അറിവും വിശ്വാസവും അനുസരിച്ചുള്ള ദൈവാരാധനയും നടക്കും—പ്രാർത്ഥനാശബ്ദം കേൾക്കാത്ത വീടുകൾ ആരുടേതാണെന്നറിയാം. മഹത്വം ഇസ്രായേലിൽ നിന്നു പൊയ്പ്പോകുന്നതിൽ ആരും അത്ഭുതപ്പെടേണ്ട കാലത്തും വൈകിട്ടും നമസ്കാരം ഇല്ലാത്ത സുറിയാനിക്രിസ്ത്യാനിഭവനങ്ങൾ സാത്താന്റെ വസതികളും നമസ്കാരം ഉള്ളവ ദൈവഭവനങ്ങളുമാകുന്നു.

വേറെ ഏതൊരു സഭയിൽപെട്ട വ്യക്തിയായാലും അവരവർക്കു നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനകൾ പഠിച്ചിരിക്കുകയും ചൊല്ലുകയും ചെയ്യും. നൂറു് ആംഗ്ലിക്കൻ സഭാംഗങ്ങൾ ഒരു പള്ളിയിലുണ്ടെങ്കിൽ, കർത്താവിന്റെ പ്രാർത്ഥന അവിടത്തെ നായകൻ ആരംഭിച്ചാൽ ആ നൂറുപേരും അതിൽ ചൊല്ലിക്കൊണ്ടു പങ്കുകൊള്ളും. അതുപോലെ തന്നെ റോമൻ കത്തോലിക്കരും, അവരുടെ നിർബന്ധിത പ്രാർത്ഥനകൾ അറിയാവുന്നവരും ചൊല്ലുന്നവരും ആണു്. അതിൽ അവർക്കാർക്കും അഭിമാനക്ഷയമോ അന്തസ്സു കുറവോ ഇല്ല. എന്നാൽ ചില ഓർത്തഡോക്സു് സഭാംഗങ്ങൾ കുരിശുവരയ്ക്കുന്നതും ചൊല്ലുന്നതും മററു വല്ലവരും കാണുന്നുണ്ടോ, കണ്ടാൽ പോരായ്കയല്ലേ എന്നുള്ള അന്തസ്സാര വിഹീനത്വത്തോടെയാണു് എന്നു തോന്നിപ്പോകുന്നു എന്തൊരു ഗ്രഹപ്പിഴയാണു് സുറിയാനി സഭയ്ക്കു വന്നുകൂടിയിരിക്കുന്നതെന്നോർക്കണം. ഈ അധഃപതനം വന്നുകൂടിയതിനു രണ്ടു മൂന്നു കാരണങ്ങൾ ഉണ്ടു്.

1. ഒരുവന്റെ പ്രാർത്ഥന വെറും യാന്ത്രികമായിത്തീർന്നിട്ടു് അതു ജീവിതത്തെ സ്പർശിക്കാത്ത രീതിയിൽ വന്നാൽ അതിനു മററുള്ളവരിൽ പ്രാർത്ഥനാസ്വഭാവം പകർന്നു കൊടുക്കുക സാദ്ധ്യമല്ല. മോഷ്ടിക്കാൻ പോകുന്നവനും അയൽക്കാരന്റെ വസ്തു അന്യായമായി കയ്യടക്കുവാൻ പോകുന്നവനും പോലും പ്രാർത്ഥിക്കുകയും നേർച്ചകൾ നേരുകയും കുർബാന ചൊല്ലിക്കയും ചെയ്യും! ഇതാണു് പ്രാർത്ഥിക്കുന്നവന്റെ ആത്മിക നിലപാടെങ്കിൽ, ചിന്താശക്തിയുള്ളവൻ അതിനെ സ്വീകരിക്കയില്ല. അതുകൊണ്ടു് ആരാധനാജീവിതവും സ്വകാര്യജീവിതവും തമ്മിൽ പൊരുത്തപ്പെട്ടിരിക്കുന്നതിൽ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

2. നിർദ്ദിഷ്ടമായ പ്രാർത്ഥനകൾ നടത്തുന്നതു് ഒരു കാതോലിക വീക്ഷണവും പാരമ്പര്യവും ഉള്ളവർക്കു സാധിക്കുന്ന കാര്യമാണു്. കാതോലികേതര ചുററുപാടിൽ വളർന്നവർക്കും വിദ്യാഭ്യാസം നടത്തിയിട്ടുള്ളവർക്കും ആ (കാതോലിക) പരിചയാനുഭവങ്ങൾ കിട്ടുക എളുപ്പമല്ല. അവർക്കു് ഈ പ്രാർത്ഥനകൾ ചൊല്ലുന്നതും, കുർബാനയിൽ സംബന്ധിക്കുന്നതുമെല്ലാം ഒരു മിനക്കേടായിട്ടോ നേരമ്പോക്കായിട്ടോ മാത്രമേ തോന്നുകയുള്ളുവെന്നതിൽ അത്ഭുതപ്പെടാനില്ല. നിർദ്ദിഷ്ടമായ പ്രാർത്ഥനകൾ ചൊല്ലുന്നതുകൊണ്ടു്, ദൈവസംസർഗ്ഗത്തിനു പുറമെ അതു നിശ്ചയിച്ച സഭയോടുള്ള ബന്ധം ശക്തിപ്പെടുകകൂടി ചെയ്യുന്നു. സഭയോടുള്ള അനുസരണം വിട്ടുകളയുന്നതു് ഒരു കാതോലിക മനസ്ഥിതിക്കാരനു് ചിന്തിക്കുവാൻ പോലും പ്രയാസമുള്ള സംഗതിയാണല്ലോ. ബന്ധങ്ങളെല്ലാം ഈ സഭയിലും, ആദർശങ്ങളെല്ലാം കാതോലികേതര മണ്ഡലങ്ങളിലും ആയിക്കഴിയുന്നവരിൽ നിർദ്ദിഷ്ടപ്രാർത്ഥനകൾ കുറഞ്ഞു വരുന്നതായി കാണാം.

3. പ്രാർത്ഥനകളുടെ വൈവിധ്യവും, അസ്ഥാനത്തുള്ള ദൈർഘ്യവും നമ്മുടെ ജനങ്ങളുടെ പ്രാർത്ഥനാജീവിതത്തെ മരവിപ്പിച്ചിട്ടുണ്ടു്. ചില കാര്യങ്ങളിൽ വൈവിധ്യം നല്ലതാണെങ്കിലും ചില കാര്യങ്ങളിൽ Uniformity (ഏകയോജ്യത) അത്യാവശ്യമാണു്. പൊതുപ്രാർത്ഥനകൾ വള്ളിപുള്ളി വിസർഗ്ഗം തെററാത്തതും, കാലാനുസൃതമായ ശുദ്ധമായ ഭാഷയിൽ ആയിരിക്കേണ്ടതും അധികൃതമായി അനുവദിച്ചിറക്കേണ്ടതുമാണു്. ഒരു കൃഷീവലൻ, ഒരു വിദ്യാർത്ഥി, ഒരു ഉദ്യോഗസ്ഥൻ, ഒരു വൈദികൻ, ഒരു ആശ്രമസ്ഥൻ എന്നീ വിവിധ ജീവിതനിലകളിൽ ഇരിക്കുന്നവർക്കു പ്രത്യേകം പ്രത്യേകം പരിഗണനകളും, എല്ലാവർക്കും പൊതുവിൽ കൂടുമ്പോൾ ആ സന്ദർഭത്തിലേക്കുള്ള പ്രാർത്ഥനകളും ഉണ്ടായിരിക്കേണ്ടതു് പ്രാർത്ഥനാജീവിതം നഷ്ടപ്പെടാതിരിക്കുന്നതിനു് അത്യാവശ്യമാണു്. ആ പ്രത്യേകതകൾ സഭ വിഭാവനം ചെയ്യുന്നുണ്ടെന്നിരുന്നാലും ഇന്നു കാണുന്ന ഒരു പരിതസ്ഥിതി ഒന്നുമൊന്നും വ്യക്തമാകാതെ കുഴഞ്ഞുമറിഞ്ഞ നിലയാണു് എന്നു പറയേണ്ടിയിരിക്കുന്നു. അതുകൊണ്ടു് ചിലർ ദീർഘങ്ങളായ പ്രാർത്ഥനാശുശ്രൂഷാദികൾ ഇഷ്ടപ്പെടുന്നവരും, ചിലർ ചുരുങ്ങിയ ശുശ്രൂഷകൾ ഇഷ്ടപ്പെടുന്നവരുമാണു്. ചുരുങ്ങേണ്ടതു് ഏതാണു്, എപ്പോഴാണു്, എങ്ങനെയാണു്, അല്ലെങ്കിൽ ദീർഘമാകേണ്ടതു്, ഏതാണു്, എപ്പോഴാണു്, എങ്ങനെയാണു്, എന്നിവ നിശ്ചയമില്ലാത്തവർ മുഴുവനും തള്ളിക്കളഞ്ഞിട്ടു് അവരവർക്കു തോന്നിയ വിധത്തിൽ പ്രവർത്തിപ്പാൻ സാദ്ധ്യതയുണ്ടു്. അങ്ങനെയുള്ള പോക്കു് സഭയുടെ അടിത്തറ മാന്തുന്നതായിരിക്കും. അതുകൊണ്ടു് ഈ വിധത്തിലുള്ള സംഗതികൾക്കു നിർണ്ണായകമായ നിർദ്ദേശങ്ങൾ അധികൃതമായി ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനു കാലതാമസം നേരിടുംതോറും ഇപ്പോഴുള്ള വിടവുകൾ വർദ്ധിച്ചുകൊണ്ടു തന്നെയിരിക്കും. ചുരുക്കാ

വുന്ന ശുശ്രൂഷകളോ പ്രാർത്ഥനകളോ സന്ദർഭാനുസരണം ചുരുക്കിയാൽ അതിനെതിരായി മുറവിളി കൂട്ടുന്നവരും, ദീർഘിപ്പിക്കാവുന്ന സന്ദർഭങ്ങളിൽ ദീർഘിപ്പിച്ചാൽ അതിനെ പ്രതിഷേധിക്കുന്നവരും ഉണ്ട്. വളർത്താൻപിടിച്ചാലും കരയും. കൊല്ലാൻ പിടിച്ചാലും കരയും അങ്ങനെയുള്ള ചില 'പച്ചപരമാർത്ഥികൾ' അങ്ങുമിങ്ങും ധാരാളം ഉണ്ട്. അത്തരക്കാരാണ് പല ഇടവകകളിലും അറിഞ്ഞും അറിയാതെയും വഴക്കുണ്ടാക്കുന്നതു്.

4. പ്രാർത്ഥനപ്പുസ്തകങ്ങൾ അധികൃതമായിട്ടല്ലാതെ ഇറങ്ങാൻതുടങ്ങിയതുതന്നെസുറിയാനിസഭാംഗങ്ങളുടെ പ്രാർത്ഥനാസ്വഭാവത്തെ ബാധിച്ചിട്ടുണ്ട്. വേറെ ഏതൊരു സഭയിലും അധികൃതമായി പ്രസിദ്ധീകരിക്കുന്ന പുസ്തകമേ അതാതു സഭയിലെ പള്ളികളിൽ ഉപയോഗിക്കുവാൻ സാധിക്കു. നമ്മുടെ സഭയിലെ പുസ്തകങ്ങൾ, കേരളത്തിൻെറ ഒററം മുതൽ മറേറ അററം വരെയുള്ള ഏതു പ്രസ്സിലും ആർക്കുവേണമെങ്കിലും അടിക്കാമെന്നുള്ള നിലയിൽ വന്നിട്ടുണ്ട്. അതിലെ വാക്കുകൾ അക്ഷരം നിരത്തുന്നവരുടെ മനോധർമ്മത്തെ ആശ്രയിച്ചുമാണിരിക്കുന്നതെന്നു പറഞ്ഞാൽ തീർന്നല്ലൊ. ഒരു കൗമാ ഒന്നിലധികം പേർക്ക് ഒരുപോലെ പ്രാർത്ഥിക്കുവാൻ പാടില്ലെങ്കിൽ എന്തൊരു പ്രയാസമാണു നേരിടുന്നതു്. മസുമൂറകൾ, വിശ്വാസപ്രമാണം, മററു പൊതുവായ അംശങ്ങൾ ഇവയെല്ലാം ഒരുപോലിരുന്നില്ലെങ്കിൽ പള്ളിയിലും വീട്ടിലും ഒരു 'ബാബേലി'ൻെറ പ്രതീതിയേ ഉണ്ടാകയുള്ളു. അതുകൊണ്ടു് ഇക്കാര്യങ്ങൾ കാര്യക്ഷമമായി നടത്തുന്നതുക്കവണ്ണമുള്ള നടപടികൾ അധികൃതസ്ഥാനങ്ങളിൽ നിന്നു സ്വീകരിക്കേണ്ടിയിരിക്കുന്നു.

അത്യാവശ്യപ്പെട്ട പ്രാർത്ഥനകൾ കുട്ടികൾ കാണാതെ പഠിക്കേണ്ടതായ പ്രായത്തിൽ പഠിച്ചില്ലെങ്കിൽ പിന്നീടു പഠിക്കയില്ല. വീടുകളിൽ മാതാപിതാക്കന്മാർ പ്രാർത്ഥനകൾ ചൊല്ലാതെ കുട്ടികൾ പഠിക്കയില്ലതാനും. ഓർത്തഡോക്സ് സുറിയാനിക്കാരന് അവൻെറ നമസ്കാരം തികച്ചിരിക്കേണ്ടതു ജീവിതത്തിൻെറ ഒരംശമായിട്ടിരിക്കുന്ന സംഗതിയാണ്. വൈദികർ അവരുടേതായ നമസ്ക്കാരവും, ദയറായക്കാർക്ക് അതിനു പുറമേയുള്ള ധ്യാനപ്രാർത്ഥനകളും, കുടുംബസ്ഥരായ ജനങ്ങൾ അവർക്കുള്ള ലഘുപ്രാർത്ഥനകളും നമസ്ക്കരിക്കുന്നില്ലെങ്കിൽ അതു് ഏററ പറയേണ്ട പാപങ്ങളിൽ ഉൾപ്പെടുന്ന കുററമാണെന്നാണു സഭ അനുശാസിക്കുന്നതു്. കാരണം, ഇവ ഉപേക്ഷിച്ചുകളഞ്ഞതുകൊണ്ടു പകരം വേറൊരു സുകൃതം സഭ ആവശ്യപ്പെടുന്നില്ലെന്നുള്ളതാണ്. ഇതെല്ലാം മാററിവെച്ചുകൊണ്ടു മററ വിധത്തിൽ ഇടവകകളെയും സഭയേയും ഗുണപ്പെടുത്തുവാൻ ശ്രമിച്ചാൽ അതെല്ലാം പതിവിൻപടി പരാജയത്തിൽ പര്യവസാനിക്കുകയാണ് ചെയ്യുന്നതു്. ഇപ്പോൾ കുടുംബസംബന്ധമായ പല അത്യാവശ്യങ്ങളും ചടങ്ങുകളും പാർട്ടികളും വിവിധ തോതിൽ നടക്കും. അവിടെ സന്ധ്യയിലും രാവിലെയും പത്തു മിനിററു പോലും നമസ്ക്കാരത്തിൻെറ ശബ്ദം കേൾപ്പാനുണ്ടാകയില്ല! പള്ളികളിൽ ആവേശജനകമായ പ്രഭാഷണങ്ങളും, ആഘോഷങ്ങളും നടക്കും. പക്ഷെ നമസ്ക്കാരമോ ധൂപമോ ഉണ്ടായെന്നു വരികയില്ല! കർത്താവു് അപ്പോസ്തോലന്മാരോടു് ഇപ്രകാരം പ്രാർത്ഥിപ്പിൻ എന്നാണു് പറഞ്ഞതു്. അല്ലാതെ മനസ്സുകൊണ്ടു് ഓർത്തുകൊള്ളാനല്ല. മാലാഖമാരും, നിശബ്ദരായി ആരാധിക്കുന്നതായിട്ടല്ല വേദപുസ്തകം വെളിപ്പെടുത്തിത്തരുന്നതു്. 'കാദീശ്' എന്നും 'ഹാലേലൂയ്യാ' എന്നും, 'നീ വാഴ്ത്തപ്പെട്ടവൻ' എന്നും ഏറിയ വെള്ളങ്ങളുടെ ഇരച്ചിൽ പോലെ അവർ അട്ടഹസിക്കുന്നു. അതുകൊണ്ടു് നമ്മുടെ സഭ പുലരാനും നമ്മുടെ ഉള്ളിലെ മനുഷ്യൻ വികസിക്കാനും നാം ആഗ്രഹിക്കുന്നുവെങ്കിൽ നമസ്ക്കാരം ചൊല്ലുക തന്നെ വേണം.

....*....

# ബാലപംക്തി

(റെറാമിച്ചാച്ചൻ, എം. ഡി. സിമ്മനാരി, കോട്ടയം.)

**ഉത്തരങ്ങൾ:—**

1) മാനസാന്തരം.
2) മൂന്നു താമരയും നാലു കിളിയും.
3) 15–എരുമയും, (45 ഇടങ്ങഴി പാൽ), 45 പശുവും (45 ഇടങ്ങഴി പാൽ), 40 ആടും (10 ഇടങ്ങഴി പാൽ) കൂടെ ആകുമ്പോൾ 100 മൃഗങ്ങളും, 100 ഇടങ്ങഴി പാലും ഒക്കും.
4) "എ" "ബീ"യുടെ മകളാണ്.
5) I am "Church."

**ചോദ്യങ്ങൾ:—**

1. ഞങ്ങളും, ഞങ്ങളോളവും, ഞങ്ങളിൽ പകുതിയും, അതിൽ പകുതിയും, ഒന്നുംകൂടി കൂട്ടിയാൽ 100–ആയാൽ ഞങ്ങൾ എത്ര? (ഓമന അത്തിമണ്ണിൽ, രചറിയനാട്ട്.) 2. ഒൻപതു് അക്കങ്ങൾ ഉള്ള രണ്ടു സംഖ്യകളിലെ അക്കങ്ങളുടെ തുക 45–ം, അവ തമ്മിലുള്ള വ്യത്യാസം 45–ം ആയാൽ സംഖ്യകൾ ഏവ? (പി. കെ. തോമ്മസുവൈദ്യൻ, തേവലക്കര.) 3. എനിക്കിപ്പോൾ 14 വയസ്സുണ്ട്. ഇതിനോടകം എൻെറ ജന്മദിനം മൂന്നുപ്രാവശ്യമേ വന്നിട്ടുള്ളു. എൻെറ ജനനതീയതി (മാസവും തീയതിയും) പറയാമോ? (അന്നമ്മജോസഫ്, നിലയ്ക്കൽ സമാജം) 4. 7 കൊണ്ടു് ഹരിക്കുമ്പോൾ ശിഷ്ടം വരാത്ത ഒരു സംഖ്യയെ 6 കൊണ്ടു് ഹരിക്കുമ്പോൾ 3 ശിഷ്ടം കിട്ടത്തക്കവണ്ണവും, 4 കൊണ്ടു് ഹരിക്കുമ്പോൾ 1 ശിഷ്ടം കിട്ടത്തക്കവണ്ണവും, 3 കൊണ്ടു് ഹരിക്കുമ്പോൾ ശിഷ്ടം വരാത്തവണ്ണവുമുള്ള ഒരുസംഖ്യ പറയാമോ? (ജോർജ്ജുജേക്കബ്ബ്, നരിയാപുരം) 5. ഒരാൾക്ക് 3 പുത്രന്മാരും, 17 കുതിരകളും ഉണ്ടായിരുന്നു. മൂത്ത പുത്രൻ പകുതി കുതിരകളേയും, രണ്ടാമൻ മൂന്നിലൊരു ഭാഗം കുതിരകളേയും, ഇളയ പുത്രൻ ഒൻപതിലൊരുഭാഗം കുതിരകളെയും, എടുത്തുകൊള്ളുവാൻ അയാൾ സമ്മതിച്ചു. അങ്ങനെ ഭാഗിക്കുന്നതു സംബന്ധിച്ചു് വലിയ ഒരു പ്രശ്നം ഉണ്ടായി. ബഹളം വർദ്ധിച്ച അവസരത്തിൽ ആ വഴിയേ ഒരാൾ ഒരു കുതിരപ്പുറത്തുകയറി വരുന്നതായി അവർ കണ്ടു, മൂവരുംകൂടെ ആ യാത്രക്കാരനെ സമീപിച്ചു് തങ്ങളുടെ കുതിരകളെ മേൽപ്പറഞ്ഞ വിതപ്രകാരം ഭാഗിച്ചു കൊടുക്കണമെന്നു് അപേക്ഷിച്ചു. ആ ന്യായാധിപൻ ആർക്കും നഷ്ടം വരാതെ ആ കുതിരകളെ എങ്ങനെ വീതിച്ചുകൊടുത്തു എന്നു പറയാമോ? (കുഞ്ഞുമോൾ പാലയ്ക്കൽ, കുന്നന്താനം.)

ബാലസ്നേഹിതരേ,

കഴിഞ്ഞ പ്രാവശ്യത്തെ ചോദ്യങ്ങളുടെ ഉത്തരവും, പുതിയ ചോദ്യങ്ങളും മുകളിൽ ചേർത്തിരിക്കുന്നു. ഈ ചോദ്യങ്ങളുടെ ഉത്തരവും, പുതിയ ചോദ്യങ്ങളും ഈ മാസം 25–ാംനു-യ്ക്കുമുമ്പു് ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പുതിയ ചോദ്യങ്ങൾ അയയ്ക്കുന്നവർ അവയുടെ ഉത്തരങ്ങളുംകൂടി അവയോടുകൂടെ ചേർത്തിരിക്കുമല്ലോ. കഴിഞ്ഞ പ്രാവശ്യത്തെ മൂന്നാമത്തെ ചോദ്യത്തിനു് പലവിധത്തിലുള്ള ഉത്തരങ്ങൾ കണ്ടുപിടിക്കാം. അവയിൽ ഒന്നു മാത്രമാണ് മുകളിൽ ചേർത്തിരിക്കുന്നതു്. ചോദ്യങ്ങളും, ഉത്തരങ്ങളും, നിർദ്ദേശങ്ങളും ചാച്ചൻെറ പേർക്കു മാത്രമേ അയയ്ക്കാവൂ. മാസികയിൽ പരസ്യം ചെയ്യണമെന്നുദ്ദേശിക്കുന്ന വാർത്തകൾ പത്രാധിപർക്കും (പത്രാധിപർ, മലങ്കരസഭ, മുട്ടമ്പലം, കോട്ടയം-4 എന്ന വിലാസത്തിൽ) അയച്ചുകൊടുക്കണം. അല്ലാതെ അയച്ചാൽ പ്രയാസമായിരിക്കും. അടുത്തഡിസംബർമാസം 27–ാംനു-മുതൽ 30–ാംനു-വരെ പത്തനംതിട്ടയ്ക്കടുത്തു് നാരാണംമൂഴി സ്കൂളിൽ വച്ചും, ജാനുവരിമാസം 25–ാംനു-മുതൽ 27–ാംനു-വരെ ഫോർട്ടുകൊച്ചി പള്ളിയിൽവച്ചും വിദ്യാർത്ഥീസംഘടനയുടെചുമതലയിൽ ഓരോസമ്മേളനങ്ങൾ നടത്തുന്നുണ്ടു്. നമ്മുടെ ബാലസമാജങ്ങളിലെ ആൺകുട്ടികൾകൂടി ഈ സമ്മേളനത്തിൽ സംബന്ധിക്കത്തക്കവണ്ണം ചാച്ചൻ പരിപാടികൾ തയാറാക്കിക്കൊണ്ടിരിക്കുകയാണ്. വിവിധ വിഷയങ്ങളെ സംബന്ധിച്ചുള്ള ക്ലാസ്സുകളും, ചർച്ചാസമ്മേളനങ്ങളും കൂടാതെ വിനോദയാത്ര, ഉപന്യാസമത്സരം, പ്രസംഗമത്സരം, വേദവാക്യമത്സരം, സംഗീതമത്സരം, സഭാപരിജ്ഞാന പരിശോധന എന്നിങ്ങനെയുള്ള പരിപാടികളും പ്രോഗ്രാമിൽ ഉൾക്കൊള്ളിക്കുന്നുണ്ടു്. ഓരോ സമാജത്തിൽനിന്നും കുറഞ്ഞതു് രണ്ടു് അംഗങ്ങൾവീതവും, ഒരു സഹകാരിയും വീതം വരണമെന്നാണ് ചാച്ചൻെറ ആഗ്രഹം, സമാജം ആരംഭിച്ചിട്ടില്ലാത്തിടങ്ങളിൽനിന്നു് സ്വന്ത ചുമതലയിലും വരാം. 18 വയസ്സിൽ കൂടുതൽ പ്രായമുള്ളവർക്കു് സമാജാംഗങ്ങളായിരിക്കുവാൻ അനുവാദമില്ല. യാത്രച്ചിലവുകൾക്കു പുറമേ, ഭക്ഷണച്ചിലവുകൾക്കും മറുമായി ഒരാൾ ഒരുരൂപാവീതം അയച്ചു് പേർ രജിസ്റ്റർ ചെയ്യുകയും വേണം. അപ്പോൾ കൂടുതൽ വിവരങ്ങൾ അറിയിക്കുന്നതാണ്. ആകയാൽ കോട്ടയത്തിനുതെക്കുള്ളവർനാരാണംമൂഴിയിലും, കോട്ടയത്തി

വാർത്തകളും കുറിപ്പുകളും (6_ാം പേജിൽനിന്നും തുടർച്ച)

ക്കപ്പെട്ടു. ആ ആത്മാവിനുവേണ്ടി ഞങ്ങൾ പ്രാർത്ഥിക്കുന്നു.

## ദിവംഗതനായ താഴത്തേപീടികയിൽ അച്ചൻ

കല്ലൂപ്പാറ, പുറമററം മുതലായ പള്ളികളുടെ വികാരിയായിരുന്ന കല്ലൂപ്പാറ താഴത്തേപീടികയിൽ അലക്സന്ത്രയോസ് കത്തനാർ വാർദ്ധക്യസഹജമായ രോഗം മൂലം കഴിഞ്ഞ സെപ്തംബർ 20–ാംനു- സ്വവസതിയിൽ വച്ചു കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ മൃതശരീരം പിറേറദിവസം നി. വ. ദി. ശ്രീ. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും അനേകം പട്ടക്കാരുടെ സഹകരണത്തിലും കല്ലൂപ്പാറ വലിയപള്ളി സിമിററിയിൽ പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറയിൽ സംസ്കരിക്കപ്പെട്ടു. ബ. അച്ചൻെറ ആത്മാവിനു ഞങ്ങൾ നിത്യശാന്തി പ്രാർത്ഥിച്ചുകൊള്ളുന്നു.

## പട്ടംകൊട

ഓതറ ദയറാംഗങ്ങളായ സർവ്വശ്രീ. ജി ജോൺ ബി. ഏ., ററി. ജി. വറുഗീസ് ബി. ഏ., പി. വി. ഏലിയാസ്, പി. ഐ. ജോൺ എന്നിവർക്കു് മാർ കൂറീലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് കഴിഞ്ഞ സെപ്ററംബർ 14–ാം തീയതി കൊല്ലം അരമനചാപ്പലിൽ വച്ചു എവുപ്പദിയക്കിനോ പട്ടം നൽകിയിരിക്കുന്നു.

## മാർ ദീവന്നാസ്യോസ് തിരുമേനി

മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനി ശരീരാസ്വാസ്ഥ്യംമൂലം കഴിഞ്ഞ സെപ്തംബർ 2–ാം വാരത്തിൽ വെല്ലൂരാശുപത്രിയിലെത്തി ചികിത്സാവിധേയനായി താമസിച്ചുവരുന്നു.

## നിയമനം

അയ്യമ്പിള്ളി സെൻറ് ജോൺസ് പള്ളിവികാരിയായി ദിവ്യശ്രീ പൂവത്തുംമൂട്ടിൽ ഏബ്രഹാം കത്തനാരെ (കടമററം) പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിയമിച്ചിരിക്കുന്നു.

## പുതിയകാവു ബാലസമാജം

മാവേലിക്കര പുതിയകാവു പള്ളിയിലെ ബാലസമാജത്തിൻെറ ഒരു വിശേഷാൽസമ്മേളനം സെപ്തംബർമാസം 11–ാംനു- ടി പള്ളിഅങ്കണത്തിൽവച്ചു് നടന്നിരിക്കുന്നു. രാവിലെ വിശുദ്ധ കുർബാനയ്ക്കുശേഷം വിലനിലത്തു ബ: മത്തായി കത്തനാർ പതാക ഉയർത്തി. ഒന്നരമണിക്കു് "നിധിവേട്ടയും" 2 മണിക്കു് റാലിയും ഉണ്ടായിരുന്നു. 3 മണിക്കു ചേർന്ന പൊതുസമ്മേളനത്തിൽ ശ്രീ: സി. ഐ നൈനാൻ ബി. എ. എൽ. ററി. ആദ്ധ്യക്ഷം വഹിക്കു

---

നു വടക്കുള്ളവർ കൊച്ചിയിലും വരത്തക്കവണ്ണം പേരു് എത്രയുംവേഗം രജിസ്റ്റർ ചെയ്യേണ്ടിയിരിക്കുന്നു.

കുഞ്ഞുമോൻ വാഴൂരേത്തു് (ചെങ്ങന്നൂർ), ജോർജ്ജ് പുത്തൻവിളയിൽ, (പറക്കോട്ടു്), പി. പി. ജോർജ്ജ്, (ബറോഡാ.) എൻ. കെ. ററി. വൈദ്യൻ (തേവലക്കര). വറുഗീസ് തെങ്ങുംതറയിൽ, (പത്തനംതിട്ട). അന്നമ്മ ജോസഫ്, (നിലയ്ക്കൽസമാജം.) വാലാങ്കര സമാജാംഗങ്ങളായ എൻ. ഏ. ഗീവറുഗീസ്, കെ. വി. ചാക്കോ, ശാന്തമ്മ ഏബ്രഹാം, പി. ഐ. ചാക്കോ, വി. ററി. ഏലിയാമ്മ, ജോൺ മാത്യു, (പേരുവച്ചിട്ടില്ലാത്ത ഒരാൾ) എന്നിവർ അയച്ചുതന്ന ഉത്തരങ്ങൾ എല്ലാം ശരിയാണു്. ജോണി ജേക്കബു് പാറപ്പള്ളിത്താഴത്തു്, (കാനം,) ഗ്രേസിക്കുട്ടി നെല്ലിമുക്കാലിൽ, (കൊട്ടാരക്കര.) വത്സല വറുഗീസ്, (ഒലവക്കോട്ടു്.) പി. എം. മറിയാമ്മ, (വിശാഖപട്ടണം.) മോളിവറുഗീസ്, (ഉള്ളന്നൂർ.) ജെസ്സിജോർജ്ജ്, കെ. സി. സൂസമ്മ, (നിലയ്ക്കൽ സമാജാംഗങ്ങൾ.) പി. സി. ഏബ്രഹാം, (പുതുപ്പള്ളി.) കെ. ജെ. ചാണ്ടപ്പിള്ള, പി. എ. വറുഗീസ്, (വാലാങ്കരസമാജാംഗങ്ങൾ.) മാത്ത ചെറിയാൻ, (കാർത്തികപ്പള്ളി), കുഞ്ഞന്നാമ്മ പൂവത്തുങ്കൽ, (മുളക്കുളം), മേരി ജോൺ, (കൊച്ചി), എന്നിവർ അയച്ചിട്ടുള്ള നാലു് ഉത്തരങ്ങളും ശരിയാണു്. കൂടാതെ ഭാഗികമായി മാത്രം ശരിയായിട്ടുള്ള ഉത്തരങ്ങൾ അയച്ചിട്ടുള്ള വേറെ അൻപതോളം പേർ കൂടി ഉണ്ടു്. ശരിയായ ഉത്തരങ്ങൾ അയച്ചു് സമ്മാനാർഹരാകുവാൻ എല്ലാവരും പ്രത്യേകം ശ്രമിക്കുമല്ലോ. മോഹൻ മെമ്മോറിയൽ പ്രൈസിൻെറ കാര്യം ഒന്നുകൂടെ ഓർമ്മിപ്പിക്കുന്നു. ഉത്തരങ്ങൾ അയച്ച എല്ലാവരേയും, വാലാങ്കര സമാജത്തെ പ്രത്യേകമായും അനുമോദിക്കുന്നു.

സ്നേഹമേറിയ നിങ്ങളുടെ റോമിച്ചാച്ചൻ.

ബാലസ്നേഹിതരെ, പത്രാധിപർ അറിയിക്കുന്നതു്,

കുഞ്ഞുങ്ങളെ, നിങ്ങൾ അയയ്ക്കുന്ന ചോദ്യങ്ങളും, ഉത്തരങ്ങളും കണ്ടും, പരിശോധിച്ചും പത്രാധിപർ സന്തോഷിക്കുന്നു. എന്നാൽ കഴിവുള്ളതും വേദപുസ്തക സംബന്ധമായ ചോദ്യങ്ങൾ അയയ്ക്കുന്നതിലും, ഉത്തരങ്ങൾ കണ്ടുപിടിക്കുന്നതിലും വേണം ശ്രദ്ധിക്കുവാൻ. നിങ്ങളുടെ വേദപുസ്തകജ്ഞാനം വർദ്ധിപ്പിക്കുന്നതിനു് ഈ പംക്തി നിങ്ങൾ കൂടുതലായി പ്രയോജനപ്പെടുത്തുമെന്നു പ്രതീക്ഷിക്കുന്നു.

THE MALANKARA SABHA
License No. 475 Dated 11th April 1946—Registered No. K 24.

കയും, ശ്രീമാന്മാരായ പി. കെ. കുര്യൻ, കെ. എം. ചാക്കോ, ബി.എസ്സ്സി. ബി. ററി. എന്നിവർ പ്രസംഗിക്കുകയും ചെയ്തു. കുട്ടികളുടെ കലാപരിപാടികളും, "ആത്മാവിന്റെ ദാഹം" എന്ന പ്രഹസനവും ഉണ്ടായിരുന്നു.

**കൈപ്പററി**

ഓർത്തഡോക്സ് യൂത്തിന്റെ വിശേഷാൽ പ്രതിയും, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നിന്നും പബ്ലിഷ് ചെയ്തിട്ടുള്ള അലുമിനി ബുള്ളററിനും അയച്ചു തന്നതു കൃതജ്ഞതാപൂർവ്വം കൈപ്പററിയിരിക്കുന്നു.

**പൊതുയോഗം**

പെരുന്താമുക്ക് ഓർത്തഡോക്സ് പള്ളി ഇടവക പൊതുയോഗം കഴിഞ്ഞ സെപ്ററംബർ 23-ാംനു- റവ. ഫാദർ കെ. സി. ജോസഫിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. പള്ളി കോമ്പൗണ്ടിൽ ആധുനിക രീതിയിൽ ഒരു റസ്റ്റ്ഹൗസ് പണിയുവാൻ തീരുമാനിക്കുകയും അതിലേക്കു ഫാദർ കെ. സി. ജോസഫിന്റെ അദ്ധ്യക്ഷതയിൽ ഒരു ബിൽഡിംഗ് കമ്മററിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

**കോട്ടയം ഭദ്രാസനത്തിലെ യുവജന പ്രസ്ഥാനപ്രവർത്തകർ**

കോട്ടയം ഭദ്രാസനത്തെ ആറു ഗ്രൂപ്പുകളായി തിരിച്ച് ഓരോ ഗ്രൂപ്പിലേക്കും സെക്രട്ടറിമാരെ നിയമിച്ചുകൊണ്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ട് 117-ാം നമ്പരായി പുറപ്പെടുവിച്ചിരിക്കുന്ന കല്പനയിൽ കോട്ടയത്തേക്ക് മെ. ററി. ജി. തൊമ്മി, വി. എ. അലക്സാണ്ടർ എന്നിവരേയും, പള്ളത്തേക്ക് മെ. സി.പി. ജോൺ, ജോർജ്ജ് കുരുവിള എന്നിവരേയും, പുതുപ്പള്ളിയിലേക്ക് മെ. ററി. വി. ചാക്കോ, പി. ഐ. ചാക്കോ, സി. കെ. പുന്നൻ എന്നിവരേയും വാകത്താനത്തേക്ക് മെ. വി.എ. ഇട്ടി, വി.എസ്. പീലിപ്പോസ് എന്നിവരേയും, പാമ്പാടിയിലേക്ക് മെ. പി. എൽ. മാത്യു, കെ.സി. മാണി എന്നിവരേയും, വാഴൂർ ഗ്രൂപ്പിലേക്ക് ശ്രീ. മാത്യു വറുഗീസിനേയും നിയമിച്ചിരിക്കുന്നു. ഈ ഭദ്രാസനത്തിലെ ജനറൽ സെക്രട്ടറി ശ്രീ. മാണി പി. ചെറിയാൻ (മലയാള മനോരമ കോട്ടയം) തുടരുന്നതാണ്.

....*....



Edited Printed and Published by Rev. Fr. T. C. Jacob at the Basil Press, Kottayam.